

PATRON SAINT

# മലങ്കരസഭ

## മാസിക

1993 - മെയ്

ലക്കം - 5 പുസ്തകം 48



പ. കാതോലിക്കാ ബാവാ തിരുമേനി മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയുടെ സുന്ത്രോണീസോ നടത്തി അദ്ദേഹത്തെ അമേരിക്കൻ മെത്രാസനാധിപനായി പ്രഖ്യാപിക്കുന്നു.







അമേരിക്കയിൽ നിന്ന് മടങ്ങി എത്തിയ പ. ബാവാ തിരുമേനിയെ മഹാരാഷ്ട്ര ഗവർണർ ഡോ. പി. സി. അലക്സാണ്ടർ രാജ്ഭവനിൽ സ്വീകരിക്കുന്നു.



ഗവർണർ ഡോ. പി. സി. അലക്സാണ്ടർ ദേവലോകം അരമനയിൽ വച്ച് പ. കാതോലിക്കാ ബാവായും നിയുക്ത കാതോലിക്കാ ബാവായുമായി സംഭാഷണം നടത്തുന്നു.

---

ലക്കം 5 പുസ്തകം 48

1993 മെയ്

---

'MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578499

# മലങ്കരസഭ

## മാസിക

### ഇതളുകളിൽ

---

#### ലേഖനങ്ങൾ

---



---

#### പംക്തികൾ

---



---

വാർഷികവരിസംഖ്യ 20 രൂപാ
ഇൻഡ്യയ്ക്കു വെളിയിൽ 150 ,,



## പത്രാധിപക്കുറിപ്പ്

# ഭരണത്തിനൊരു സ്ഥിരം സംവിധാനം

**വെ**റും യാന്ത്രികമായ ഒരു ഭരണസംവിധാനമോ, കേവലം വ്യക്തികേന്ദ്രീകൃതമായ ഭരണം കൈയാളലോ ഫലപ്രദമാകയില്ല. വ്യക്തി–സമൂഹ ബന്ധങ്ങളുടെ ക്രിയാത്മകതയും വ്യവസ്ഥാപിത സംവിധാനങ്ങളുടെ കെട്ടുറപ്പും സമ്യക്കായി സമ്മേളിക്കുന്ന ഭരണസംവിധാനമാണ് എല്ലായിടത്തും പ്രയോജനപ്പെടുന്നത്.

ആയിരത്തിലധികം ശാഖകളും, ഇരുപതോളം മേഖലാ കേന്ദ്രങ്ങളും ഉള്ള ഒരു സ്ഥാപനത്തെ ഉദാഹരണമായിട്ടെടുക്കാം. ഒരു വശത്ത്, ഈ സ്ഥാപനത്തിന്റെ ദൈനംദിന നടത്തിപ്പ് കാര്യക്ഷമമായി നടന്നുകൊണ്ടിരിക്കുവാൻ ഒരു സ്ഥിരംസംവിധാനം ഉണ്ടായിരിക്കും. മറുവശത്ത്, ഈ സ്ഥാപനത്തിന്റെ ലക്ഷ്യങ്ങൾക്കും, മുൻഗണനകൾക്കും, കാലോചിത പദ്ധതികൾക്കും പ്രാധാന്യം നൽകുന്ന ക്രിയാത്മകത്വത്തിനു അവസരമുണ്ടായിരിക്കും. മേല്പറഞ്ഞ സ്ഥിര സംവിധാനത്തിനുവേണ്ടി ചില ചെലവുകളും ക്രമീകരണങ്ങളും അനിവാര്യമായിരിക്കും. അതേ സമയത്ത്, ഈ സ്ഥിര സംവിധാനത്തിന്റെ പരിധിയിൽ വരുന്ന കാര്യങ്ങൾ നിരവധിയായിരിക്കും. അവ കൈകാര്യം ചെയ്യപ്പെടുവാൻ സ്വീകാര്യമായ മാർഗദർശനങ്ങളും, മാനദണ്ഡങ്ങളും, രൂപരേഖകളും ഉണ്ടായിരിക്കും. തലപ്പത്തുള്ളവരുടെ സമയവും, സാധ്യതകളും ഏതെല്ലാം കാര്യങ്ങളിൽ മാത്രം വിനിയോഗിക്കപ്പെടണം എന്ന് വ്യക്തമായിരിക്കും. അവരുടെ പ്രധാന ചുമതല, മാനദണ്ഡങ്ങളും, രൂപരേഖകളും പാലിക്കപ്പെടുന്നുണ്ട് എന്ന് ഉറപ്പുവരുത്തുകയാണ്. ഇനിയും, മേല്പറഞ്ഞ സ്ഥാപനത്തിന്റെ ആഭിമുഖ്യത്തിൽ ഒരു തൊഴിൽ പരിശീലന സംരംഭം ഉണ്ടെങ്കിൽ അതിലെ പ്രവേശനവും നിയമനവും പൊതുവെ സ്വീകാര്യമായ അളവുകോലുകളും നടപടിക്രമങ്ങളും മുഖേന കൃത്യമായി നിയന്ത്രിക്കപ്പെടുന്നുണ്ടോ എന്ന് ഉറപ്പു വരുത്തിയാൽ മാത്രംമതി. ഭരണക്കാരുടെ വരവും പോക്കും ഭരണത്തെ അധികം ബാധിക്കുകയില്ല. ഏതെങ്കിലും ഉദ്യോഗസ്ഥന് എന്തെങ്കിലും സംഭവിച്ചാലോ, അവധിയെടുത്താലോ ഭരണം സ്തംഭിച്ചുപോകുന്നില്ല. യാതൊരു ഉദ്യോഗസ്ഥനും സ്വന്തം ആസ്ഥാന സൗകര്യത്തിനും, വാഹനത്തിനും അത്യാവശ്യ ധനവിനിയോഗത്തിനും വേണ്ടി നെട്ടോട്ടം ഓടേണ്ടതില്ല. അങ്ങനെയുള്ള കാര്യങ്ങളുടെ അന്വേഷണങ്ങൾ, സ്ഥിരമായ ഭരണസംവിധാനത്തിൽ തന്നെ നടത്തിയിട്ടുണ്ടാകും. പുതിയ പദ്ധതികളും മുൻഗണനകളും എപ്പോഴും സ്ഥിരം സംവിധാനത്തിനുള്ളിൽ ക്രമീകരിക്കപ്പെടുകയല്ലാതെ, വേറിട്ടുനിൽക്കുകയോ, വ്യക്തി കേന്ദ്രീകൃതമാവുകയോ ചെയ്യുന്നില്ല. തലപ്പത്തിരിക്കുന്നവർക്ക് സ്ഥാപനത്തിന്റെ അച്ചടക്കം, ഭാവി, ജനസമ്പർക്കം, പ്രതിഛായ മുതലായവയെക്കുറിച്ചുള്ള കരുതലായിരിക്കും പ്രധാനം.

സഭയിലും, കേന്ദ്ര, ഭദ്രാസന, ഇടവക തലങ്ങളിൽ ഭരണത്തിന് അത്യാവശ്യം വേണ്ടതായ സ്ഥിരസംവിധാനം ഇനിയും ഉരുത്തിരിയേണ്ടിയിരിക്കുന്നു.

**ജെ. കെ.**




**-ബസീലിയൻ-**

## പെന്തിക്കോസ്തിക്കു മുമ്പുള്ള ഞായർ: മെയ് 23.

(സന്യാസികളുടെ ഞായർ)

മർക്കോ. 10: 17–22.

ന്യായപ്രമാണത്തിൽ പറയുന്ന കല്പനകളെല്ലാം ചെറുപ്പം മുതൽ അനുഷ്ഠിച്ചുപോരുന്ന ഒരുവൻ. പക്ഷേ, നിത്യജീവൻ സ്വായത്തമായിട്ടില്ല. ഏതോ ഒരു കുറവുണ്ട്. എന്താണെന്നു നിശ്ചയവുമില്ല.

മനുഷ്യപുത്രന്മാരിൽ നല്ലവൻ ആരുമില്ലെന്നു സങ്കീർത്തനങ്ങളിൽ അയാൾ ധ്യാനിച്ചിട്ടുണ്ട് (സങ്കീ. 14:3). യേശുവിനെയും ഒരു മനുഷ്യനായി മാത്രം അയാൾ കണക്കാക്കുന്നു എങ്കിലും നല്ല ഗുരു എന്നാണ് സംബോധന. 'ഒരു മനുഷ്യനായി മാത്രം തന്നെകണക്കാക്കുകയും, ഒപ്പം നല്ലവനെന്നു വിളിക്കുകയും ചെയ്യുന്നതെന്തിന്? ദൈവം ഒരുവനല്ലാതെ നല്ലവനില്ലല്ലോ?. കർത്താവ് പ്രതിവചിച്ചു.

നല്ലവനല്ലാത്ത മനുഷ്യനെ നല്ലവനാക്കുവാൻ കടന്നുവന്ന യേശു ദൈവമാണെന്നു വിശ്വസിക്കുന്നവരാണ് നിത്യജീവൻ അവകാശമാക്കുക.

ഇതിലെ പ്രതിപാദ്യപുരുഷൻ കൊല, വ്യഭിചാരം, കള്ളസാക്ഷ്യം, മോഷണം, ചതി തുടങ്ങി ന്യായപ്രമാണവിരുദ്ധമായ സകലതും ദൈവനാമത്തിൽ വർജ്ജിച്ചിട്ടുണ്ട്. അപ്പനേയും അമ്മയേയും ബഹുമാനിക്കുന്നു. ചുരുക്കത്തിൽ ആത്മീകമായ സമ്പത്തിൻെറ ഉടമ. തനിക്കു ലഭിച്ച അറിവും അനുഭവവും മററുള്ളവർക്കു പകർന്നുകൊടുത്തതായി കാണുന്നില്ല. താലന്തു കുഴിച്ചിട്ടവനു തുല്യൻ. വി. പൗലോസ് പറഞ്ഞതോർക്കുക: ഞാൻ സുവിശേഷം അറിയിക്കുന്നില്ലെങ്കിൽ എനിക്കു അയ്യോ കഷ്ടം.

ഒപ്പം ഭൗമിക സമ്പത്തിൻെറയും ഉടമയാണിയാൾ. ആഹാരം, വസ്ത്രം, പാർപ്പിടം എന്നിവ ഇല്ലാത്തവർക്കുവേണ്ടി ചിലവഴിക്കാൻ സന്മനസ്സുള്ളവനല്ലെന്നും കാണുന്നു. അതിനുള്ള വിശാല മന:സ്ഥിതി ഉണ്ടാകുമ്പോഴാണ് സ്വർഗ്ഗത്തിൽ നിക്ഷേപം വർദ്ധിക്കുക. കൂടാതെ യേശുവിനെ അനുഗമിക്കാനുള്ള പൂർണ്ണമനസും വേണം. അവർക്കാണ് നിത്യജീവൻ.

ഇന്നു സന്യാസികളുടെ ഞായറാഴ്ചയായിരിക്കുന്നത് അർത്ഥവത്താണ്. നോമ്പ്, നമസ്ക്കാരം, ഉപവാസം. യാമപ്രാർത്ഥനകൾ, ഏകാന്തജീവിതം എന്നിവയിൽക്കൂടി കരസ്ഥമാക്കുന്ന ആത്മീക സന്തോഷം മററുള്ളവർക്കു മാതൃകയാവുകയാണ് വേണ്ടത്. സ്വപ്രശംസയും അഹന്തയും ശാഠ്യവും വ്യക്തിജീവിതത്തിൽനിന്നും ഇല്ലായ്മ ചെയ്യുന്നതിനു അവ സഹായകമാകണം. തങ്ങളുടെ വിനയവും സൗമ്യതയും സ്നേഹവും കണ്ട് മററുള്ളവർ ക്രിസ്തുവിലേക്കാകർഷിക്കപ്പെടണം. യേശുവിനെ അനുഗമിക്കുന്നവർക്കു വ്യക്തിപരമായ ഭൗമിക സമ്പാദ്യങ്ങളില്ല. ഉള്ളത് അവശരെയും ആലംബഹീനരെയും പുനരധിവസിപ്പിക്കുവാൻ സഭയെ ഏല്പിക്കുകയാണാവശ്യം. മണവാളനായ ക്രിസ്തു വിഭാവന ചെയ്തതുപോലല്ലാതെ മണവാട്ടിയാകുന്ന സഭ അതു വ്യയം ചെയ്യുവാനും പാടില്ല. സുവിശേഷരംഗത്തും ജീവകാരുണ്യരംഗത്തും.

## പെന്തിക്കോസ്തി ഞായർ.മെയ് 30

(സഭസ്ഥാപന ദിനം)

യോഹ. 15:1–14.

കർത്താവിൻെറ വാഗ്ദത്തപ്രകാരം കാത്തിരുന്ന ശിഷ്യസമൂഹത്തിലേക്ക് പരിശുദ്ധാത്മാവ് ഇറങ്ങിവന്ന സുദിനം. സ്വർഗ്ഗത്തിലേക്കെഴുന്നെള്ളിയ ക്രിസ്തു പിതാവിൻെറ വലഭാഗത്തിരിക്കുന്നു. മണവാളനുവേണ്ടി മണവാട്ടിയെ ഒരുക്കുന്ന പരിശുദ്ധാത്മാവ് ഇന്നു സഭയിൽ വസിക്കുകയും ചെയ്യുന്നു. മാമ്മോദീസാ എന്ന കൂദാശയിൽകൂടിയാണല്ലോ ക്രിസ്തുവിനെ നാം ധരിച്ചത് (ഗലാ. 3:27). മൂറോൻ കൂദാശയാൽ ശരീരം പരിശുദ്ധാത്മാവിൻെറ മന്ദിരമായും രൂപാന്തരപ്പെട്ടു (1 കൊരി. 6:19). 'അവൻ എൻെറ തലയെ എണ്ണകൊണ്ട് അഭിഷേകംചെയ്യുന്നു' എന്ന് സങ്കീർത്തനക്കാരൻ പറയുന്നതിനാൽ അഭിഷേകം പ്രാപിക്കുന്നതിന് എണ്ണ ആവശ്യമാണെന്നു കാണാം. വി. യോഹന്നാൻശ്ലീഹാ പറയുന്നത്: 'അവനാൽ പ്രാപിച്ച അഭിഷേകം നിങ്ങളിൽ വസിക്കുന്നു' എന്നത്രേ (1 യോഹ. 2:27). നമുക്കു നല്കപ്പെട്ട പരിശുദ്ധാത്മാവിനാലാണ് ദൈവത്തിൻെറ സ്നേഹം നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കുന്നതെന്ന് വി. പൗലോസും പ്രസ്താവിക്കുന്നു (റോമ.5:5). പരിശുദ്ധാത്മാവിൽ അല്ലാതെയേശു കർത്താവെന്നു പറയുവാനും ആർക്കും സാദ്ധ്യമല്ല (1 കൊരി 12:3.).

പ്രസ്തുത വാക്യങ്ങളിൽനിന്നും മനസ്സിലാകുന്നത് സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസി

കൾ പരിശുദ്ധാത്മാവിനാൽ അഭിഷേകം ചെയ്യപ്പെട്ടവരെന്നാണ്. കർത്താവിന്റെ മഹത്വപ്രത്യക്ഷതവരെയും വിശ്വാസികളുടെ ശരീരത്തിൽ പരിശുദ്ധാത്മാവിന്റെ ആവാസം ഉണ്ടാവുകയും ചെയ്യും. അന്നു കർത്താവിനെ എതിരേല്ക്കാൻ തക്കവണ്ണം വിശ്വാസികളുടെ മർത്ത്യശരീരം ജീവിപ്പിക്കപ്പെടുന്നത് ഇതേ ശരീരത്തിൽ വസിക്കുന്ന പരിശുദ്ധാത്മാവിനാലാകുന്നു (റോമ 8:11). ആത്മാവെന്ന ആദ്യദാനം ലഭിച്ചവരുടെ ശരീരം മാത്രമേ അന്നു വീണ്ടെടുക്കപ്പെടുകയുമുള്ളൂ (റോമ. 8:23). ആ സ്ഥിതിക്ക്, ശരീരപ്രകാരം ജീവിച്ചിരിക്കുന്ന കാലത്തു മാത്രമല്ല നമ്മുടെ ശരീരം പരിശുദ്ധാത്മാവിന്റെ മന്ദിരമായിരിക്കുന്നത്, ജീവൻ വേർപെട്ട് ശരീരം കല്ലറകളിൽ വിശ്രമിക്കുമ്പോഴും (ഒടുക്കത്തെ പുനരുത്ഥാനംവരെ) വിശ്വാസികളുടെ ശരീരത്തിന്റെ ഓരോ ഘടകവും പരിശുദ്ധാത്മാവിന്റെ മന്ദിരമായി നിലകൊള്ളുന്നു എന്നു വ്യക്തം.

എന്നാൽ ജീവൻ വേർപെട്ടുകഴിഞ്ഞും പരിശുദ്ധാത്മാവു നമ്മിൽ ആവസിക്കുകയും, അവനാൽ നാം ജീവിപ്പിക്കപ്പെടുകയും ചെയ്യണമെന്നുണ്ടെങ്കിൽ ശരീരപ്രകാരം ജീവിക്കുന്നകാലത്ത് പരിശുദ്ധാത്മാവിനു പ്രസാദകരമാംവിധം ആത്മഫലം കായ്ച്ച് (ഗലാ:5.22), ആത്മനിറവുള്ളവരായിത്തീരുവാൻ തയ്യാറാകണം. മദ്യപിച്ചു നടക്കുന്നവരിലും, പാപത്തിലും മ്ലേഛതകളിലുംപെട്ട് മാനസാന്തരമില്ലാതെ ജീവിക്കുന്നവരിലും പരിശുദ്ധാത്മാവിന്റെ പ്രസാദമുണ്ടാകുമെന്നു കരുതരുത്. അവനവൻ ശരീരത്തിൽ ഇരിക്കുമ്പോൾ ചെയ്തത് നല്ലതാകിലും തീയതാകിലും അതിനു തക്കവണ്ണമാണ് പ്രതിഫലം പ്രാപിക്കുന്നത് (2 കൊരി 5:10). നല്ല ഫലം കായ്ക്കാത്ത കൊമ്പുകളെയൊക്കെയും വെട്ടി തീയിൽ ഇട്ടുകളയുമെന്നുണ്ടല്ലോ.

നമ്മുടെ പ്രത്യാശ മരിച്ചവരുടെ ഇടയിൽനിന്നുള്ള പുനരുത്ഥാനമാണ്. ഒടുക്കത്തെ നാളിൽ നാം നാശത്തിലേക്കു തള്ളപ്പെടരുത്. പരിശുദ്ധാത്മാവിനാൽ ജീവിപ്പിക്കപ്പെട്ട് മണവാളനെ എതിരേല്ക്കുന്നവരാകണം. ആകയാൽ പരിശുദ്ധാത്മനിറവിനുവേണ്ടി ആത്മശരീരങ്ങളെ വിശുദ്ധിക്കായി സമർപ്പിക്കാം. മാനസാന്തരത്തിനു യോഗ്യമായ ഫലം നമ്മിൽനിന്നു പുറപ്പെടട്ടെ. ശരീരം ദൈവത്തെ മഹത്വപ്പെടുത്തുന്നതാകട്ടെ. കർത്താവിന്റെ സ്നേഹവും സന്തോഷവും നമ്മിൽ വസിക്കുകയും, അങ്ങനെ നമ്മുടെ സന്തോഷം പൂർണ്ണമാവുകയും ചെയ്യട്ടെ.

സഭയുടെ സ്വത്ത് കല്ലും മണ്ണുമല്ല; വിശ്വാസികളുടെ വിശുദ്ധിയാണ്. പരിശുദ്ധാത്മ നിറവിൽക്കൂടി മാത്രമേ ഈ വിശുദ്ധി പ്രാപിക്കാനാകൂ.

ഇന്നു സണ്ടേസ്ക്കൂൾ ദിനമാണ്. സത്യവിശ്വാസം പഠിച്ച് അതിൽ നിലനില്ക്കുന്ന കുഞ്ഞുങ്ങൾ വരും തലമുറയ്ക്കു സഭയുടെ മഹത്വം വെളിപ്പെടുത്തും; വിശ്വാസം തങ്ങളെ ഭരമേല്പിച്ചപൂർവ്വികർക്കുവേണ്ടി ജാഗരിക്കും. അതിനാൽ പഠിക്കാൻ അവരെ പ്രോത്സാഹിപ്പിക്കുക; മാതൃകയ്ക്കുള്ള മാതാപിതാക്കളായിരിക്കുമെന്നു തീരുമാനിക്കുക.

## പെന്തിക്കോസ്തിക്കുശേഷം ഒന്നാം ഞായർ: ജൂൺ 6

### (യോഹ 6: 26–35)

കർത്താവു ക്രൂശിക്കപ്പെടുന്നതിന്റെ തലേദിവസമാണു അപ്പവീഞ്ഞുകളെ വാഴ്ത്തി തന്റെ ശരീരവും രക്തവുമാണെന്നരുളിച്ചെയ്തു വി. കുർബ്ബാന സ്ഥാപിച്ചത്. അതിനും ഏറെ ദിവസങ്ങൾക്കു മുമ്പു മുതൽ കർത്താവു ജനത്തെ പഠിപ്പിക്കാൻ തുടങ്ങി. താൻ സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്നു ലോകത്തിനു ജീവനെ കൊടുക്കുന്ന അപ്പമാണ്. നിത്യജീവങ്കലേക്കു നിലനില്ക്കുന്ന അപ്പം. തന്നിൽ വിശ്വസിക്കുന്നവനു വിശക്കുകയില്ല; തന്റെ അടുക്കൽ വരുന്നവനു ദാഹിക്കുകയുമില്ല. അതിനുവേണ്ടി പിതാവായ ദൈവം മനുഷ്യപുത്രനെ മുദ്രയിട്ടിരിക്കുന്നു.

വാഴ്ത്തി വിഭജിക്കുന്ന അപ്പവീഞ്ഞുകൾ ക്രിസ്തുവിന്റെ ശരീര രക്തങ്ങളായി രൂപപ്പെടുവാൻ തക്കവിധം പിതാവു മുദ്രയിട്ടു എന്നാണു സൂചന. അതു വെറും ഓർമ്മയുടെ അപ്പമല്ല; കടങ്ങളുടെ പരിഹാരത്തിനും പാപങ്ങളുടെ മോചനത്തിനും വേണ്ടിയുള്ള ജീവന്റെ അപ്പമത്രേ.

ജീവൻ എന്ന പദം തന്നെ ക്രിസ്തുവിന്റെ മറെറാരു പര്യായമാണ്. ഞാൻ തന്നെ വഴിയും സത്യവും ജീവനുമാണെന്നു പറഞ്ഞതോർക്കുക. എന്നിരിക്കേ, ക്രിസ്തുവാകുന്ന ജീവൻ കുടികൊള്ളുന്നവർക്കുള്ള സാക്ഷാൽ ഭക്ഷണമാണു വി. കുർബ്ബാന. ആത്മീകവളർച്ചക്കുവേണ്ടി. അവനിൽ വിശ്വസിക്കാത്തവരും, അവനോടു പററിച്ചേരാത്തവരും വി. കുർബ്ബാന അനുഭവിക്കാൻ യോഗ്യരല്ല. ഈ വിശുദ്ധതകൾ വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും മാത്രം നല്കപ്പെടുന്നു എന്നു വി. കുർബ്ബാനയിൽ ഓർമ്മപ്പെടുത്തുന്നത് സത്യാനുതാപത്തോടും യോഗ്യാനുസരണവും വിശുദ്ധജീവിതം നയിക്കുന്ന സഭാവിശ്വാസികൾ മാത്രമെ വി. കുർബ്ബാന അനുഭവിക്കാവൂ എന്നുദ്ദേശിച്ചു തന്നെ.

യേശുവിനെ ദൈവപുത്രനെന്നു വിശ്വസിച്ചു ജീവരക്ഷ പ്രാപിക്കുകയും, ജീവന്റെ കാസായിൽ പങ്കാളിയാവുകയും ചെയ്യാൻ ഇന്നും അവൻ ആഹ്വാനം ചെയ്യുന്നു. സമൂഹത്തിൽ പല തരത്തിലുള്ള വിശപ്പും ദാഹവും ഉണ്ട്. അനീതി, അധർമ്മം, അന്യായം, അരാജകത്വം എന്നിവയുടെ നടുവിൽ നീതിക്കുവേണ്ടിയുള്ള വിശപ്പ്, വർഗ്ഗീയ സംഘട്ടനങ്ങളുടെയും, വർദ്ധിച്ചുവരുന്ന അപകടങ്ങളുടെയും മദ്ധ്യേ സുരക്ഷിതത്വത്തിനു വേണ്ടി. അധോലോക സംഘങ്ങളിൽനിന്നും കൊള്ളക്കാരിൽനിന്നും ഉരുത്തിരിയുന്ന ഭീതിയുടെയും, അനാഥത്വവും ഏകാന്തതയും തീരാവ്യാധി

(ശേഷം 29–ാം പേജിൽ)

# ക്രൂശിന്റെ മാഹാത്മ്യം

ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ

വി. വേദപുസ്തകം ക്രിസ്തീയ ജീവിതത്തിന്റെ ഹൃദയം ആണ്. വി. വേദപുസ്തകത്തിന്റെ ഹൃദയം ഏതാണ് എന്നു ചോദിച്ചാൽ അതു കാൽവറിയിലെ ക്രൂശാണ്. ക്രൂശിന്റെ ഹൃദയം ദൈവം തന്നെയാണ്. ത്യാഗപൂർണ്ണമായ ദൈവികസ്നേഹത്തിന്റെ അടിസ്ഥാനമാണ് ആ ക്രൂശ്. ക്രൂശിന്റെ കേന്ദ്രീയത്വമാണ് ദൈവിക വെളിപാടിന്റെ പ്രധാന കണ്ണി. നമ്മുടെ കർത്താവിനെ ക്രൂശിലേററിയ ഗോഗുൽത്താ. അതു വലിയ ഒരു പോർക്കളമായിരുന്നു. നന്മയും തിന്മയും അതിന്റെ ഉച്ചകോടിയിലുള്ള പോരാട്ടം. ദൈവവും പിശാചുമായുള്ള പോരാട്ടം. സൃഷ്ടികളുടെ ഉടയവനും നാശത്തിന്റെ തലവനും തമ്മിലുള്ള പോരാട്ടം. ആ കാൽവറിയിലേക്കു, ആ ക്രൂശിലേക്കു നാം നോക്കുകയാണെങ്കിൽ ദൈവത്തിന്റെ പരമോന്നത സ്നേഹത്തിന്റെ, കരുണയുടെ ചിത്രം നമുക്ക് ദർശിക്കാവുന്നതാണ്.

## 1. നന്മയാൽ തിന്മയെ ജയിക്കുന്ന സ്നേഹം

നമ്മുടെ കർത്താവു രണ്ടു ദുഷ്പ്രവൃത്തിക്കാരുടെകൂടെ കാൽവറിയിൽ ക്രൂശിലേററപ്പോൾ ഒരു പ്രധാന സംഭവം അവിടെ നടക്കുന്നു. ദുഷ്പ്രവൃത്തിക്കാരും നീചൻമാരുമായ രാജ്യദ്രോഹികളെ വധശിക്ഷയ്ക്കു വിധിച്ചു ക്രൂശിലേററിയിരുന്ന സമയത്ത് കുരിശ് ഒരു കൊലയായുധമായിരുന്നു. എന്നാൽ ക്രിസ്തു ക്രൂശിലേറിയപ്പോൾ ആ ക്രൂശ് ഏററവും വലിയ ആരാധ്യവസ്തുവായി മാറി. നിന്ദയുടെ പ്രതീകമായിരുന്ന കുരിശ് ആരാധനയുടെ പ്രതീകമായി മാറി.

റോമാക്കാർ പ്രതികാരത്തെയും പ്രതിക്രിയേയും ആരാധിക്കുന്നു. ക്രൂശിൽ മരിക്കുക എന്നതു ഏററവും കഷ്ടമേറിയ മരണമായിരുന്നു. ധാരാളം സമയം എടുക്കേണ്ടതും മരിച്ചുകൊണ്ട് വളരെ സമയം എടുക്കേണ്ടതായിട്ടും വരും. അവസാനം മാത്രമേ ജീവൻ പോകുകയുള്ളു. എബ്രായക്കാരുടെ സിദ്ധാന്തം കണ്ണിനു പകരം കണ്ണ്, പല്ലിനു പകരം പല്ല്. എന്നാൽ തിന്മ ചെയ്യുന്നവർക്കു നന്മ ചെയ്യുന്ന ഒരു സിദ്ധന്തമാണ് കർത്താവിൽ നാം കാണുന്നത്. ഇതിനുദാഹരണം പഴയനിയമത്തിൽ യോസഫിൽക്കൂടി നമുക്കു ദർശിക്കാം.

'അവൻ സഹോദരൻമാരെ ഒക്കെയും ചുംബിച്ചു കെട്ടിപിടിച്ചു കരഞ്ഞു. അതിനുശേഷം സഹോദരൻമാർ അവനുമായി സല്ലപിച്ചു' ഗലാ. 45: 15.

ആരാം രാജാവു യിസ്രായേല്യനോടു യുദ്ധത്തിനു പോയി. അവൻ പാളയം ഇറങ്ങുന്ന സമയം, സ്ഥലം ഇവ ഏലീശാ യിസ്രായേൽ രാജാവിനെ അറിയിച്ചിരുന്നു. അതിനാൽ ഇസ്രായേല്യനെ കീഴ്പ്പെടുത്തുവാൻ കഴിഞ്ഞില്ല. ആരാം രാജാവു കുഴങ്ങി. അവൻ ഭൃത്യൻമാരെ വിളിച്ചു. ഇവിടെയുള്ള രഹസ്യങ്ങൾ അവരെ അറിയിക്കണം. ഇസ്രായേൽ പക്ഷക്കാരൻ നമ്മുടെ ഇടയിലുണ്ട് എന്നു പറഞ്ഞു. അവന്റെ ഭൃത്യന്മാരിലൊരുത്തൻ അങ്ങനെയല്ല, നിന്റെ ശയനഗൃഹത്തിൽ സംസാരിക്കുന്ന കാര്യങ്ങൾ പ്രവാചകനായ ഏലീശാ രാജാവിനെ അറിയിക്കുന്നു എന്നു പറഞ്ഞു. ആരാം രാജാവു അവനെ പിടിക്കുവാൻ ശക്തിയുള്ള സൈന്യത്തെ കുതിരകളും രഥങ്ങളുമായി ദോഥാനിൽ അയച്ചു. അവൻ രാത്രിയിൽ പട്ടണം വളഞ്ഞു. ബാല്യക്കാരൻ രാവിലെ നോക്കിയപ്പോൾ പട്ടണം വളഞ്ഞതായി കണ്ടു. ബാല്യക്കാരൻ യജമാനനെ നാം എന്തു ചെയ്യണം എന്നതിനു ഏലീശാ 'പേടിക്കേണ്ട നമ്മുടെ കൂടെയുള്ളവൻ അവരോടുകൂടെയുള്ളവരേക്കാൾ അധികം എന്നു പറഞ്ഞു (2 രാജാ. 6: 16). പിന്നെ ഏലിശാ പ്രാർത്ഥിച്ചു. യഹോവേ ഇവൻ കാണത്തക്കവണ്ണം ഇവന്റെ കണ്ണു തുറക്കണമേ എന്നു പ്രാർത്ഥിച്ചു. യഹോവ ബാല്യക്കാരന്റെ കണ്ണു തുറന്നു. ഏലിശായുടെ ചുററും അഗ്നിമയമായ കുതിരകളും രഥങ്ങളുംകൊണ്ട് മല നിറഞ്ഞിരിക്കുന്നതു അവൻ കണ്ടു (2 രാമാ. 6: 17). അവൻ അവന്റെ അടുക്കൽ വന്നപ്പോൾ ഏലീശാ യഹോവയോടു പ്രാർത്ഥിച്ചു. ഈ ജാതിയെ അന്ധത പിടിപ്പിക്കണമേ എന്ന് ഏലീശായുടെ അപേക്ഷപ്രകാരം അന്ധത പിടിച്ചു. അവൻ അവരെ ശമര്യായിലേക്കു കൂട്ടിക്കൊണ്ടുപോയി. യിസ്രായേൽ രാജാവു അവരെ കണ്ടിട്ടു ഏലീശയോടു എന്റെ പിതാവേ, വെട്ടികളയട്ടെ, ഞാൻ ഇവരെ വെട്ടിക്കളയട്ടെ എന്നു ചോദിച്ചു. അതിനു അവൻ വെട്ടിക്കളയരുതെ നിന്റെ വാൾകൊണ്ടും വില്ലുകൊണ്ടും പിടിച്ചവരെ നീ വെട്ടിക്കളയുമോ? ഇവർ തിന്നുകുടിച്ചു തങ്ങളുടെ യജമാനന്റെ അടുക്കൽ പോകേണ്ടതിനു അപ്പവും വെള്ളവും അവർക്കു കൊടുക്കുക എന്നു പറഞ്ഞു: തിന്മക്കെതിരെ നന്മ, യോസഫും ഏലീശയും ഇതിനുത്തമ ദൃഷ്ടാന്തങ്ങളാണ്. ക്രൂശിൽ തന്നെ കഷ്ടപ്പെടുത്തി കൊല്ലുമ്പോഴും മററുള്ളവർക്കു ദോഷമോ സങ്കടമോ നഷ്ടമോ വരാതിരിപ്പാൻ അവർക്കുവേണ്ടി പ്രാർത്ഥിക്കുന്ന അനുഭവം വളരെ ശ്രദ്ധേയമാകുന്നു. ആകയാൽ ഒരു ക്രിസ്ത്യാനി യേശു വഹിച്ചിരിക്കുന്ന ദൈവത്തിന്റെ അഭിഷിക്തനാണ്. ആ ക്രിസ്തു

തിന്മയ്ക്കു പകരം നന്മ ചെയ്യുവാൻ അവനെ പ്രേരിപ്പിക്കും. സംശയം ഇല്ല. അങ്ങനെ ചെയ്യുന്നില്ലായെങ്കിൽ ആ ക്രിസ്തു അവനിലുമില്ല; അവളിലുമില്ല. ആ ക്രൂശിൽ കാണുന്നതു മറ്റൊന്നുമല്ല; തിന്മക്കെതിരെ നന്മയുടെ കിരണങ്ങൾ പുറപ്പെടുവിക്കുന്ന ഉറവ അവിടെ കാണാം. അതാണ് ക്രൂശ് വിളിച്ചോതുന്ന ദിവ്യസന്ദേശം. ഇത് നമ്മുടെ കുടുംബജീവിതത്തിൽ സാമൂഹികജീവിതത്തിൽ പകരുവാൻ ശ്രമിച്ചാൽ നമ്മുടെ എല്ലാ പ്രശ്നങ്ങൾക്കും പരിഹാരം കണ്ടെത്തുവാൻ കഴിയും. ഇവിടെ കർത്താവു പരോക്ഷമായിട്ടു പറയുന്നത് ഇവരോടു ക്ഷമിക്കണം എന്നാണ്. എന്നോടു ക്ഷമിക്കണം എന്നല്ല. അവർക്കുവേണ്ടി എന്നെ ശിക്ഷിക്കണം. കർത്താവിന്റെ ജീവിതം അതാണ്. കാരണം ദൈവം സ്നേഹമാകുന്നുവെന്നാണ്. സ്നേഹത്തിന് അങ്ങനെ മാത്രമേ സാദ്ധ്യമാകുകയുള്ളു:

## 2. ദുഷ്പ്രവൃത്തിക്കാരനു പറുദീസാ വാഗ്ദാനം ചെയ്യുന്ന സ്നേഹം

കർത്താവിന്റെ അപ്പുറവും ഇപ്പുറവും ഓരോരുത്തരായി രണ്ടുപേർ ഉണ്ടായിരുന്നുവെങ്കിലും ഒരാൾ മാത്രമേ പറുദീസായ്ക്കു അവകാശിയായുള്ളു. ഇടത്തുഭാഗത്തുള്ളവൻ ഹൃദയകാഠിന്യത്തിലായി. അവൻ കർത്താവിനെ ദുഷിച്ചു. കർത്താവിനെ അവൻ ദൈവമായി വിശ്വസിക്കുന്നില്ല. അംഗീകരിക്കുന്നില്ല. എങ്ങനെയെങ്കിലും കുരിശിൽ നിന്നെ രക്ഷപ്പെടുവാനാണ് അവൻ ആഗ്രഹിക്കുന്നത്. ഇവിടെയാണ് വലത്തുഭാഗത്തെ ദുഷ്പ്രവൃത്തിക്കാരനെ നാം കൂടുതലായി അറിയേണ്ടത്. അവൻ നല്ല അനുതാപിയായി നന്മയിലേക്കു തിരിച്ചുവരുന്നു. പ്രധാനമായും ആറു ഗുണങ്ങൾ അവനിൽ നാം കാണുന്നുണ്ട്.

**a)** അവൻ അവന്റെ കൂട്ടുകാരനെ ശാസിക്കുന്നു ലൂക്കോ. 23: 46.

**b)** അവനു ദൈവഭയം ഉണ്ടാകുന്നു
ലൂക്കോ. 23: 40.

**c)** അവന്റെ പാപങ്ങൾ അവൻ അംഗീകരിച്ച് പരസ്യമായി ഏററുപറയുന്നു.

നാമോ ന്യായമായിട്ടു ശിക്ഷ അനുഭവിക്കുന്നു നാം പ്രവൃത്തിച്ചതിനു യോഗ്യമായിട്ടല്ലേ കിട്ടുന്നതു ലൂക്കോ. 23: 41.

**d)** അവൻ കർത്താവിനെ അംഗീകരിക്കുന്നു
ഇവനൊ അരുതാത്തതു ഒന്നും ചെത്തിട്ടില്ല
(ലൂക്കോ. 23: 41

**e)** അവൻ കർത്താവിൽ വിശ്വസിച്ചു ഏററു പറയുന്നു.

യോശുവേ നീ രാജത്വം പ്രാപിച്ചുവരുമ്പോൾ ലൂക്കോ. 23: 42.

**f)** അവൻ ആത്മാർത്ഥമായി കർത്താവിനോടു പ്രാർത്ഥിക്കുന്നു.

എന്നെയും ഓർത്തുകൊള്ളണമേ
ലൂക്കോ. 23: 42.

ഒരു നല്ല അനുതാപിയുടെ എല്ലാ ഗുണങ്ങളും ഇവിടെ ദൃശ്യമാകുന്നുണ്ട്. അവൻ മററവനെപ്പോലെ കുരിശിൽനിന്നിറങ്ങിവരുവാൻ ആഗ്രഹിക്കുന്നില്ല. ഹൃദയത്തിൽ നന്മയുള്ളവൻ ആരായിരുന്നാലും ദൈവകൃപ കൈക്കൊള്ളും. ഹൃദയത്തിൽ നന്മ കൈക്കൊള്ളുവാൻ സംഗതിയാകണം.

കർത്താവ് ദുഷ്പ്രവർത്തിക്കാരുടെ മദ്ധ്യത്തിലായതു രണ്ടു പേർക്കു രക്ഷപ്പെടുവാനുള്ള അവസരം കിട്ടുന്നു. ഇതു ഒരു ദൈവീക നീതിയാണു. അവൻ എല്ലാവർക്കും ഒരുപോലെ അവസരം കൊടുക്കുന്നു. കൊടുക്കും, ആർക്കും ആ കാരണം പറഞ്ഞ് ഒഴിയുവാൻ കഴിയുകയില്ല. ദൈവം കുററക്കാരനാകുകയില്ല. ദൈവപക്കൽ അനീതിയുമില്ല. അവസരം ഒരു കൃപയാണ്. അതു കിട്ടുമ്പോൾ നഷ്ടപ്പെടാതെ ഉപയോഗിക്കണം. 'Beat the iron when it is not'. ഇത് അവസരങ്ങളെക്കുറിച്ച് (opportunities) വളരെ ശരിയാകുന്നു. ഇവിടെ ഇവർ രണ്ടു വിധത്തിലാണ് ഉപയോഗിക്കുന്നത്. വലതുഭാഗത്തുള്ളവന് ലഭിച്ച കൃപ ഇടതുഭാഗത്തുള്ളവനു ലഭിക്കുമായിരുന്നു. അതു കഴിയാതെപോയി. നഷ്ടപ്പെടുത്തി. സൂര്യരശ്മി ഒരു ഐസ് കട്ടയിലും മൺചെളിയിലും ഒരുപോലെ പതിക്കുന്നുവെങ്കിലും അതിന്റെ പ്രതികരണം രണ്ടു രീതിയിലാണ്. ഐസ് കട്ട ഉരുകുന്നു. കർത്താവിന്റെ ദിവ്യശോഭമൂലം വലതുഭാഗത്തെ ദുഷ്പ്രവൃത്തിക്കാരന്റെ ഹൃദയം

ഉരുകുന്നു. എന്നാൽ മൺചെളി കൂടുതൽ ഉറയ്ക്കുന്നു. ഇതുപോലെയാണ് ഇടതുഭാഗത്തെ ദുഷ്പ്രവൃത്തിക്കാരനും. അവന്റെ ഹൃദയം കൂടുതൽ കഠിനമായി.

കർത്താവു കല്പിക്കുന്നു (ലൂക്കോ. 17:34–37). രണ്ടുപേർ വയലിൽ ഇരിക്കും. ഒരുത്തനെ കൈക്കൊള്ളും, മററവനെ ഉപേക്ഷിക്കും. രണ്ടുപേർ ഒന്നിച്ചു പൊടിച്ചുകൊണ്ടിരിക്കും. ഒരുത്തിയെ കൈക്കൊള്ളും. മററവളെ ഉപേക്ഷിക്കും. ഇതിനുദാഹരണങ്ങളാണ് പത്തു കന്യകമാർ, കർത്താവിന്റെ ശിഷ്യനായ യൂദായും മററു പതിനൊന്നു പേരും. ഇതു കർത്താവിന്റെ കൃപയുടെയും കരുണയുടെയും കുറവല്ല. ദൈവകൃപ ഉപയോഗിക്കുവാനുള്ള സ്വാതന്ത്ര്യബുദ്ധിയുടെ ദുരുപയോഗമാണ്.

ഇവിടെ ഒരു പ്രത്യേക കാര്യം ശ്രദ്ധേയമാണ്. വെള്ളത്തിൽനിന്നും ആത്മാവിൽനിന്നുമുള്ള വീണ്ടുജനനം അത്യാവശ്യമാണെന്നു പഠിപ്പിച്ച കർത്താവു കള്ളനെ മാമ്മോദീസാ കൂടാതെ പറുദീസയിലേക്കു പ്രവേശിപ്പിച്ചു. അതുകൊണ്ട് കൂദാശൈകമായ അനുഷ്ഠാനങ്ങൾ അത്യാവശ്യമല്ലല്ലോ എന്നു ചിലർ ഇതിനെ കാണുവാൻ ശ്രമിക്കുന്നുണ്ട്. ഓരോരുത്തരുടെ കഴിവനുസരിച്ച് ഓരോരുത്തരും ആത്മാർത്ഥമായി പെരുമാറണമെന്നാണ് ദൈവം ആഗ്രഹിക്കുന്നത്. അവസരവും സാഹചര്യവും ഉള്ളപ്പോൾ കൂദാശകൾ സ്വീകരിപ്പാനും അനുഷ്ഠാനങ്ങൾ അനുഷ്ഠിക്കുവാനും സർവ്വാത്മനാ ശ്രമിക്കേണ്ടതാണ്. അതിനു കഴിവില്ലാതെവരുമ്പോൾ മുകളിൽ ഉച്ചരിക്കുന്ന വാക്യംപോലെ ദൈവകൃപ സകലവും നിവർത്തിച്ചുകൊള്ളും. ഇവിടെ കുരിശിൻമേൽ കിടക്കുന്ന ദുഷ്പ്രവൃത്തിക്കാരൻ അവിടെനിന്ന് ഇറങ്ങിപ്പോയി മാമ്മൂദീസാ മുങ്ങുവാൻ സാദ്ധ്യമല്ല. എന്നാൽ കർത്താവിന്റെ ആർദ്രകരുണയാൽ അവനു കൃപയുടെ അനുഗ്രഹങ്ങൾ സമ്പൂർണ്ണമായി നൽകപ്പെട്ടു.

ഇവന്റെ ഇഹലോകജീവിതം പരിശോധിച്ചു നോക്കുകയാണെങ്കിൽ ഒരു നന്മപ്രവൃത്തിയും ചെയ്തിട്ടില്ലായിരിക്കാം. ഒരു ദാനധർമ്മവും നടത്തിയിട്ടില്ലായിരിക്കാം. ഇവൻ അന്ത്യസമയ വേലക്കാരനാണ്. അവനു കിട്ടിയ സമയം തക്കത്തിൽ ആത്മാർത്ഥതയോടെ ഉപയോഗിച്ചു. ദൈവം മററുള്ള വേലക്കാരോടൊപ്പം പ്രതിഫലം നൽകി. ക്രൂശിന്റെ മാഹാത്മ്യം അനുഭവിക്കാൻ അവനു കഴിഞ്ഞു. ആദാമിനും ഹവ്വായ്ക്കും നഷ്ടപ്പെട്ട സ്വർഗ്ഗീയ പറുദീസാ, ക്രൂശിലെ ക്രിസ്തുവിന്റെ സാമീപ്യത്താൽ തിരിച്ചു ലഭിക്കുന്നു. അങ്ങനെ വലതുഭാഗത്തെ ദുഷ്പ്രവൃത്തിക്കാരനു ക്രൂശ് പറുദീസാ വാഗ്ദാനം ചെയ്യുന്ന ഉറവിടമായിതീർന്നു.

## 3. ദൈവീക വെളിപാടിന്റെ ഉറവിടം

മാനവരാശിയുടെ രക്ഷയ്ക്കുവേണ്ടിയാണ് യേശു ഈ ലോകത്തിൽ വന്നത്. അവന്റെ പാപം സ്വയം ഏററുകൊണ്ട് കാൽവറി ക്രൂശിൽ അവൻ യാഗമായപ്പോൾ ക്രൂശ് ആ രക്ഷാകരപദ്ധതിയുടെ മുഖ്യബിന്ദുവായി മാറി. ദൈവമഹത്വത്തിന്റെ കേന്ദ്ര ബിന്ദുവാണ് ക്രൂശ്. അതുകൊണ്ടാണ് പരിശുദ്ധനായ പൗലോസ് ശ്ലീഹാ ഗലാത്യ ലേഖനത്തിൽ പറയുന്നത് ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നുവെന്ന്.

ക്രൂശ് ഒരു സ്ഫടിക കട്ടയോടു താരതമ്യപ്പെടുത്തിയാൽ അതിൽ നിന്ന് പല നന്മകളും പ്രതിഫലിക്കുന്നതായി കാണാം. ക്രൂശ് ദൈവത്തിന്റെ അത്ഭുത സ്നേഹത്തെ പ്രതിഫലിപ്പിക്കാൻ തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു (യോഹ. 3:16). കാൽവറി ക്രൂശിൽ താൻ നമുക്കുവേണ്ടി ബലി അർപ്പിക്കപ്പെട്ടപ്പോൾ നിസ്തുലമായ ആ സ്നേഹം വെളിപ്പെടുത്തപ്പെട്ടു. എല്ലാവർക്കും പരിഹാരകനായി യേശു ക്രൂശിൽ യാഗമായി തീർന്നു. ക്രൂശ് സമ്പൂർണ്ണ സ്വാതന്ത്ര്യത്തെയും സന്തോഷത്തെയും പ്രതിഫലിപ്പിക്കുന്നു. മനുഷ്യൻ പാപം ചെയ്തപ്പോൾ അവൻ സാത്താന്റെ അടിമയായി. സ്വാതന്ത്ര്യം അവനു നഷ്ടപ്പെട്ടു. എന്നാൽ കാൽവറി ക്രൂശിൽ നമുക്കുവേണ്ടി മരിച്ചപ്പോൾ 'സാത്താന്റെ അടിമത്വത്തിൽനിന്ന് അവൻ നമ്മെ സ്വതന്ത്രനാക്കി. നിത്യസന്തോഷം വാഗ്ദാനം ചെയ്തു. ക്രൂശ് മനുഷ്യജാതിയുടെ മേൽ ക്രിസ്തുവിന്റെ പൂർണ്ണാധികാരത്തെ വെളിപ്പെടുത്തുന്നു. പരിശുദ്ധനായ പൗലൂസ് ശ്ലീഹാ ഇപ്രകാരം പറയുന്നു. 'ദൈവത്തിന്റെ ദാനമായി നിങ്ങളിൽ ഇരിക്കുന്ന പരിശുദ്ധാത്മാവിന്റെ മന്ദിരമാകുന്നു നിങ്ങളുടെ ശരീരം എന്നും നിങ്ങളെ വിലയ്ക്കു വാങ്ങിയിരിക്കയാൽ നിങ്ങൾ താന്താങ്ങൾക്കുള്ളവരല്ല എന്നും അറിയുന്നില്ലല്ലോ? ആകയാൽ നിങ്ങളുടെ ശരീരംകൊണ്ട് ദൈവത്തെ മഹത്വപ്പെടുത്തുവിൻ' (1 കൊരി. 6:19, 20). ക്രിസ്തു തന്റെ രക്തം നൽകിയാണ് സാത്താന്റെ അടിമത്വത്തിൽനിന്നു നമ്മെ വിലയ്ക്കു വാങ്ങിയിരിക്കുന്നത്. അതുകൊണ്ട് ക്രിസ്തുവിൽ നാം ഇപ്പോൾ സ്വതന്ത്രരാണ്.

## 4. സ്വതന്ത്രമാക്കുന്ന സ്നേഹം

മനുഷ്യജാതിയുടെ ശുദ്ധീകരണത്തിന്റെ കേന്ദ്രബിന്ദുവാണ് ക്രൂശ്. 'അവൻ നമ്മെ സകല അധർമ്മത്തിൽനിന്നും വീണ്ടെടുത്തു സൽപ്രവൃത്തികളിൽ ശുഷ്കാന്തിയുള്ളൊരു സ്വന്തജനമായി തനിക്കു ശുദ്ധീകരിക്കേണ്ടതിനു തന്നെത്താൻ നമുക്കുവേണ്ടി കൊടുത്തു.' (തീത്തോസ് 2:14).

മനുഷ്യന്റെ തിന്മപ്രവൃത്തി അവന്റെ ജീവിതത്തിൽ അശുദ്ധിയുടെ കറ പുരളുന്നതിനു കാരണമായി. എന്നാൽ ക്രിസ്തുവിന്റെ വരവ്, അവന്റെ ക്രൂശിലെ പരമയാഗം അശുദ്ധി മാററി നമ്മെ ശുദ്ധീകരണത്തിലേക്കു നയിക്കുന്നു.

# ആർഭാടങ്ങളും അനാചാരങ്ങളും അണയട്ടെ; കർതൃഭക്തി ജ്വലിക്കട്ടെ

ഫാദർ തോമസ്, ചക്കിട്ടടം

## ആമുഖം

നമ്മുടെ കർത്താവും ശിഷ്യഗണവും വിനയാന്വിതജീവിതത്തിന് മാർഗ്ഗദീപം കൊളുത്തിയിട്ട് ഈ ലോകത്തുനിന്ന് വിടവാങ്ങുകയായിരുന്നല്ലോ ചെയ്തത്. എന്നാൽ ഇന്നും ഇതിനുമുൻപും നൂററാണ്ടുകളായി നമ്മുടെ സഭയിലെ അംഗങ്ങൾ ആർഭാടങ്ങളോടും അനാചാരങ്ങളോടും അതിരററ കൂറു കാട്ടിയിരുന്നതായിവേണം മനസിലാക്കാൻ. അങ്ങനെയുള്ള ആചാരാനുഷ്ഠാനങ്ങളെപററി ചുഴിഞ്ഞിറങ്ങി ചിന്തിച്ചാൽ അവിടെയൊക്കെ ഏതാനും പരിഷ്കാരങ്ങൾ വരുത്തേണ്ടതായിട്ടുണ്ടെന്ന് ചിന്തിക്കുന്ന ഏവരും പറഞ്ഞുപോകും. നമ്മുടെ കർത്താവിനെയാണല്ലോ ഏതു രംഗത്തും പിൻതുടരാൻ നാം ശ്രമിക്കേണ്ടത്. അവിടുന്ന് ലളിതവും ആർഭാടരഹിതവുമായ ഒരു ജീവിതശൈലിയാണ് കാണിച്ചുതന്നത്. എന്നാൽ നമ്മുടെ സാമൂഹ്യജീവിതത്തിലും ആരാധനാരംഗത്തും ആ വഴിയിലൂടെയാണോ നാം സഞ്ചരിക്കുന്നതെന്ന് ഒന്നു വിശകലനം ചെയ്തു നോക്കാം.

## ആരാധനയിലെ ഭാഷാരംഗം

ഒന്നാമത് വി. കുർബാനയിലെ ഭാഷയെപ്പററി പരിചിന്തനം നടത്താം. വി. ബലിയുടെ തുടക്കത്തിൽതന്നെ 'ദൈവമെ നീ പരിശുദ്ധനാകുന്നു' എന്ന സ്തുതിപ്പിൽ ദൈവത്തെ 'നീ' എന്ന് അഭിസംബോധന ചെയ്യുന്ന സമ്പ്രദായം ഒന്ന് പരിഷ്കരിക്കേണ്ടിയിരിക്കുന്നു. സുറിയാനി തർജ്ജമ 'നീ' എന്നുതന്നെയാണെങ്കിലും മലയാളത്തിലാകുമ്പോൾ അത് ദൈവത്തോടുള്ള ബഹുമതി നഷ്ടപ്പെടുത്തുന്ന ഒരു പദമായാണ് ആർക്കും തോന്നുക. 'നീ' എന്നും 'നിന്റെ'യെന്നുമുള്ള പദപ്രയോഗങ്ങൾ ഒട്ടുവളരെയങ്ങോളമിങ്ങോളം വി. ബലിസമയത്ത് കേൾക്കാറുണ്ട്. ഈ തരത്തിലുള്ള പദപ്രയോഗങ്ങൾ നീക്കംചെയ്ത് 'അങ്ങ്' എന്നും 'അങ്ങയുടെ' എന്നൊക്കെ രൂപാന്തരപ്പെടുത്തുകയല്ലെ ഉചിതമായിട്ടുള്ളത്.

പലരും എഴുതുകയും പറയുകയും ചെയ്യുന്ന ഒരു പദപ്രയോഗമാണ് 'ദേവാലയം' എന്നുള്ളത്. ദിവ്യബലി അർപ്പിക്കുന്ന സ്ഥലത്തിന് ദേവാലയം എന്ന പേര് ഏകദൈവവിശ്വാസികൾക്ക് യോജിച്ചതല്ലെന്ന് പറയേണ്ടിയിരിക്കുന്നു. ദേവന്മാരുടെ ആലയത്തിനാണല്ലോ ദേവാലയമെന്ന പേര് വിളിക്കുന്നത്. അതുകൊണ്ട് ദേവാലയം പരിഷ്കരിച്ച് 'ദൈവാലയം' എന്നത്രെ നമ്മുടെ സംസാരത്തിലും എഴുത്തിലുമൊക്കെ സൂചിപ്പിക്കേണ്ടത്. കർത്താവിന്റെ തിരുശരീര രക്തങ്ങൾ ഉൾക്കൊള്ളുന്ന സ്ഥലം ദൈവം അധിവസിക്കുന്ന സ്ഥലംതന്നെയത്രെ. അതിനെ ചുററി മാലാഖമാർ കാവൽനിൽക്കുന്നതായാണ് നമ്മുടെ വിശ്വാസം. തന്നെയുമല്ല വി. ബൈബിളിൽ അങ്ങോളമിങ്ങോളം ദൈവാലയം എന്നുതന്നെയാണ് രേഖപ്പെടുത്തിയിരിക്കുന്നത്. 1991–ൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന നമസ്കാരക്രമത്തിൽ 68–ാം പുറത്തുള്ള ഗീതത്തിൽ 'നാഥാ ദേവാ നൽകുക യോഗ്യത നിൻ സ്തുതി പാടാൻ' എന്ന് ഏഴ് വരികളിലും രേഖപ്പെടുത്തിയിരിക്കുകയാണ്. രാഗം നഷ്ടപ്പെടാതിരിക്കാൻ 'നാഥാ ഈശോ' എന്നാക്കി പരിഷ്കരിക്കുന്നത് കൂടുതൽ അർത്ഥവത്തും ക്രൈസ്തവർക്കിടയിൽ സന്തോഷപ്രദവുമായിരിക്കുമെന്നുള്ളതിന് രണ്ടുപക്ഷമില്ല. അതേപോലെ 'സ്തോത്രം തെ ദേവേശാ' എന്നുള്ള വരിയിൽ 'ദേവേശാ' നീക്കംചെയ്ത് 'സ്തോത്രം തെ മശിഹായെ' എന്നോ മററോ ആക്കാൻ ശ്രമിക്കേണ്ടതാണ്.

വി. കുർബ്ബാനയ്ക്ക് മാററു കുറയ്ക്കുന്ന വേറൊരു ഭാഷാശൈലിയാണ് കുർബ്ബാന 'ചൊല്ലുക' എന്നുള്ളത്, അതിവിശുദ്ധമായ കുർബാന ഒരു ബലിയായി അംഗീകരിക്കുന്ന നാം 'ചൊല്ലുക' എന്നുള്ള പദപ്രയോഗം ഉപേക്ഷിച്ച് 'അർപ്പിക്കുക' എന്ന് പരിഷ്കരിക്കുന്നതല്ലേ വി. ബലിക്ക് കൂടുതൽ ബഹുമതി നൽകാൻ സഹായിക്കുന്നത്. പ്രചുരപ്രചാരമായതൊക്കെ പരിഷ്കരിക്കാൻ ബുദ്ധിമുട്ടാകുമെന്ന് വിശ്വസിച്ചുകൊണ്ടുതന്നെയാണ് ഈ പരിഷ്കാരങ്ങൾക്ക്

---

നിന്ദയുടെ പ്രതീകമായിരുന്ന ക്രൂശ് മനുഷ്യജാതിയുടെ മുഴുവൻ രക്ഷയുടെ പ്രതീകമായി മാറി. നിഷ്കളങ്കമായ സ്നേഹം, പ്രതിഫലം ഇച്ഛിക്കാത്ത സ്നേഹം അവിടെ നമുക്ക് ദർശിക്കാം. ക്രൂശിന്റെ മാഹാത്മ്യം അനുഭവിക്കണമെങ്കിൽ ആ വലതുഭാഗത്തെ ദുഷ്പ്രവൃത്തിക്കാരനെപ്പോലെ നമ്മുടെ തെററുകളെ ഓർത്ത് അനുതപിച്ചു പൂർണ്ണമായി ദൈവഹിതത്തിന് വിധേയരാക്കുക. ആ പറുദീസയുടെ വാതിൽ നമുക്കുവേണ്ടി തുറക്കപ്പെട്ടിരിക്കുന്നു. ★

തുടക്കം കുറിച്ചുകാണാനാഗ്രഹിക്കുന്നത്. ഒരു കാലത്ത് 'ബാവായ്ക്കും പുത്രനും' എന്നുള്ളത് ഇന്ന് 'പിതാവിനും പുത്രനും' എന്ന് തിരുത്തപ്പെട്ടല്ലോ. അതുകൊണ്ട് ഇങ്ങനെയുള്ള ഒട്ടനവധി പരിഷ്ക്കാരങ്ങൾ ക്രമേണ തനിയെ നടപ്പിൽ വന്നുകൊള്ളുമെന്ന് പ്രതീക്ഷിക്കേണ്ടിയിരിക്കുന്നു.

വേറൊന്നുകൂടി ഭാഷാരംഗത്തെ പരിഷ്ക്കാരങ്ങളിൽ ഉൾപ്പെടുത്തട്ടെ. ഒരറുപതു വർഷങ്ങൾക്കു മുൻപുവരെ വി. കുർബാനയിലേയും നമസ്ക്കാരങ്ങളിലേയും ഭാഷ സുറിയാനി മാത്രമായിരുന്നു. ചൊല്ലുന്നത് വൈദീകർ മാത്രവും അതിൽ പങ്കെടുക്കുന്ന അത്മായക്കാർ നിശ്ചലമായി എന്തെങ്കിലുമൊക്കെ ചിന്തിച്ചുകൊണ്ട് നിന്നുകൊടുക്കുമെന്നു മാത്രം. ആ സമയം എന്തെല്ലാം മനസിൽകൂടി കടന്നുപോയിരുന്നുകാണുമെന്ന് അവരവർക്കു മാത്രമെ അറിയാനാവൂ. എന്നാലിന്ന് ആ രംഗങ്ങൾക്കൊക്കെ മാററം വന്നിട്ടുണ്ടെങ്കിലും ഇന്നത്തെ ഗീതങ്ങൾ സുറിയാനിയും, സംസ്കൃതവും മലയാളവും എല്ലാംകൂടി സമ്മിശ്രപ്പെടുത്തി അർത്ഥം വേണ്ടതരത്തിൽ മനസിലാക്കാൻ പാടില്ലാത്തവണ്ണം കുഴഞ്ഞുകിടക്കുകയാണെന്നുള്ള വസ്തുത മനസില്ലാമനസോടെ രേഖപ്പെടുത്തുകയാണ്. പുരോഹിതർ സുറിയാനിയടങ്ങിയ ഗീതങ്ങൾ ചൊല്ലുമ്പോൾ അർത്ഥം അവർക്കു ഗ്രഹിക്കുമെങ്കിലും അത്മായർ ചൊല്ലുന്ന അർദ്ധ സുറിയാനി പദങ്ങളടങ്ങിയ പ്രതിവാക്യങ്ങളുടെ അർത്ഥം ഗ്രഹിക്കാനാവാതെ വെറും ചടങ്ങായി ആലപിച്ച് നിലകൊള്ളുകയാണെന്നു പറഞ്ഞേതീരൂ. ഈ സുറിയാനിക്ക് ഇതര ഭാഷകളെക്കാൾ മേന്മയുണ്ടെന്നുള്ള വസ്തുത വിസ്മരിക്കാവതല്ല. കാരണം നമ്മുടെ കർത്താവ് സംസാരിച്ച ഭാഷ 'ആരാമ്യ'യായിരുന്നു എന്നുള്ളതുകൊണ്ടുതന്നെയത്രെ. (യഹൂദരുടേതായ എബ്രായ (Hebrew) ഭാഷയിൽനിന്നും ആരാമ്യയും (Aramaic) ആരാമ്യയിൽനിന്ന സുറിയാനിയും (Syriac) ഉടലെടുത്തതായാണ് ഭാഷാചരിത്രപണ്ഡിതന്മാരുടെ നിഗമനം.)

വിവിധ ഭാഷകൾ കൂട്ടികലർത്തിയുള്ള ഏതാനും ഉദാഹരണങ്ങൾ ഇതാ (1) റൂഹ്ക്കുദിശ പാറക്കലീത്താ മുടയുന്നോരൊമുടി (2) 'എന്റെ കടങ്ങളശേഷം നിൻ കൃപയാം എസ്പൂഗായതിനാൽ (3) മോറാനെസ്റാഹേം മേലായിൻ (4) മോറാനനിനുറാഹേംമേലായിൻ (5) 'പട്ടാങ്ങപ്പെട്ട ദൈവംതമ്പുരാനെ' എന്നാരംഭിക്കുന്ന നമസ്ക്കാരത്തിലെ പല പദങ്ങളും മലയാളമാണെങ്കിലും ഇന്ന് ഉപയോഗത്തിന് പുറത്തായിരിക്കുകയാണ്. (ഭേതം, മുഷ്കരം, മെനക്കെടപ്പെട്ട, ഉത്തരപ്പിൽനിന്നും ആദിയായ ഒട്ടനവധി) ഇത്തരത്തിലുള്ള ഗീതശകലങ്ങൾക്കും ഉപയോഗത്തിനു പുറത്തായ മലയാളപദങ്ങൾക്കും പകരം ശുദ്ധ മലയാളപദങ്ങൾ കൂട്ടിചേർത്ത അർത്ഥരാഗങ്ങൾക്ക് കോട്ടം തട്ടാതെ ഗാനങ്ങൾ രചിക്കേണ്ടിയിരിക്കുന്നു. ഗീതങ്ങളുടെ അടിയിൽ അർത്ഥം നൽകിയാൽപോലും ആവേശം പൊന്തിനിൽക്കുന്ന ഇന്നത്തെ ജീവിതരീതിയിൽ മനുഷ്യൻ കഴിഞ്ഞുകൂടുന്നതുകൊണ്ട് ഇതൊക്കെ യാര് ശ്രദ്ധിക്കാൻ പോകുന്നു? ഇതിനുവേണ്ടി നമ്മുടെ സഭയിലെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ജോലി ചെയ്യുന്ന കവിതാപാടവമുള്ള മലയാള പണ്ഡിതന്മാരുടെ ഒരു സദസ് അടിയന്തിരമായി സൃഷ്ടിച്ച് ശുദ്ധ മലയാള ഗീതങ്ങൾ മെനഞ്ഞെടുക്കാൻ താമസംവിനാ തുടക്കമിട്ടെ മതിയാവൂ.

## സഭയിലെ ആചാരാനുഷ്ഠാനങ്ങളെ, പററി

ഇനിയും നമ്മുടെ സഭയിലെ ആചാരാനുഷ്ഠാനങ്ങളെകുറിച്ച് ചിന്തിച്ചാൽ പരിഷ്ക്കാരങ്ങൾ

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**









ഒരു വിശ്വാസി, ബോംബെ.





Reeba Jacob Varghese

അവിടേയും ആവശ്യമത്രെ. വി. കുർബ്ബാനയിലെ അങ്ങേയററം പ്രാധാന്യം അർഹിക്കുന്ന ഒരു രംഗമാണ് പുരോഹിതൻ അപ്പവീഞ്ഞുകൾ കയ്യിലെടുത്ത് 'ബാറെക്ക് കാദീശ്' ചൊല്ലുന്ന സമയം. അതിപ്രാധാന്യമേറുന്ന ആ വചസ്യകൾക്ക് ആരംഭം കുറിക്കുന്ന സമയം മുതൽ അവസാനംവരെ മണിനാദം നീട്ടികൊണ്ടുപോകുന്നതായാണ് എപ്പോഴുമുള്ള അനുഭവം. ബലി അർപ്പിക്കുന്നതിനിടയിൽ മണിനാദം മുഴക്കുന്നതിന്റെ അന്തസത്തയെപററി വേണ്ട തരത്തിൽ മനസിലാക്കിയിട്ടില്ലാത്തതിന്റെ പേരിലാണ് ദീർഘനേരത്തെ ഈ മണിനാദം. പൂർവ്വപിതാക്കന്മാരുടെ കാലത്ത് മുൻപറഞ്ഞ വചസുകൾക്ക് ആരംഭം കുറിക്കുന്നതിന് അല്പം മുൻപുമാത്രം മണിനാദം മുഴക്കിയശേഷം ഏതാനും നിമിഷങ്ങൾക്കുള്ളിൽ അതിന് വിരാമം ഇടുക പതിവായിരുന്നിരിക്കണം. അതും ഈ മണിയടി എന്തിനെന്ന് ചോദിച്ചാൽ അമിതപ്രാധാന്യം അർഹിക്കുന്ന സന്ദർഭങ്ങളിൽ അലസഭാവത്തിൽ ആരെങ്കിലും നിൽക്കുന്നുണ്ടെങ്കിൽ അവരുടെ ശ്രദ്ധ ഉടനടി ബലിപീഠത്തിലേക്ക് തിരിച്ചുവിടാനായിരിക്കണം എന്നെ പറയാനാവൂ. ഉച്ചരിക്കുന്ന പദങ്ങൾക്ക് മണിനാദം മാററ് കൂട്ടി ദൈവത്തെ പ്രസാദിപ്പിക്കാനാണെന്നു പറഞ്ഞാൽ തെററിപ്പോയി എന്നും പറഞ്ഞെ തീരൂ. പുരോഹിതൻ ഈ അവസരത്തിൽ ഉച്ചരിക്കുന്ന വചനങ്ങൾ കേൾക്കാൻ പാടില്ലാത്ത വിധത്തിൽ മണിനാദം പരന്നാൽ വികാരവിജ്രംഭികൾക്ക് മാനസീകോല്ലാസം നൽകാൻ കൊള്ളാമെന്നല്ലാതെ ഭക്തിമാർഗത്തിന് മാററു കൂട്ടുകയല്ലല്ലൊ ചെയ്യുന്നത്.



ഇനിയും നമ്മുടെ സഭയിലെ പ്രണക്കാരുടെ ചാർച്ചക്കാർ മരണമടയുമ്പോൾ ആഡംബരപൂർവ്വം സംസ്ക്കരിക്കുകയും അതിനുശേഷം അവർക്കുവേണ്ടി ബലിയർപ്പിക്കുമ്പോൾ ഒന്നിലധികം ബലിപീഠങ്ങൾ ഒരുക്കി ദൈവാലയത്തിൽ ഹാജരാവുന്നവർ നാലൊ അഞ്ചൊ ആയാലും, മൈക്കിന്റെ സഹായത്തോടെ ആഡംബരപൂർവ്വം ബലിയർപ്പിക്കുക സർവ്വസാധാരണമാണ്. ഈ രീതി ആഡംബരങ്ങളുടെ പട്ടികയിലല്ലെ വരുന്നതെന്ന് ചോദിച്ചുപോവുകയാണ്. ആർഭാടങ്ങളെല്ലാം ഗർവ്വിന്റെ പര്യായങ്ങളായാണ് എവിടെയും അറിയപ്പെടുക. എന്നാൽ ഇതുമാത്രം ആർഭാടങ്ങളുടെ പട്ടികയിൽ വരികയില്ലെന്നും അത്യാവശ്യത്തിന്റെ ഗണത്തിൽ പെടുമെന്നും പറഞ്ഞേക്കാം. അങ്ങനെ വാദിക്കുന്നവർ ഒരു കാര്യം ഓർക്കേണ്ടതുണ്ട്. പിച്ചതെണ്ടികളായി ഈലോകം വെടിഞ്ഞവരുടെ ചാർച്ചക്കാർ ഒരു ബലിപീഠത്തിൽ മാത്രമായി ബലിയർപ്പിച്ചാൽ മൂന്നിലും അഞ്ചിലുമൊക്കെ ബലിയർപ്പിക്കുന്നതിനൊപ്പം ഫലം ലഭിക്കാതിരിക്കാനല്ലെ സാധ്യത. അപ്പോൾ ധനംതന്നെ മരണാനന്തരജീവിതത്തെ നിയന്ത്രിക്കുന്നത് എന്ന് വിശ്വസിച്ചെ പററു. പക്ഷെ ഇതു വിശ്വസിക്കാൻ ആരുമെ കാണുകയില്ലെന്നുള്ളതാണ് സത്യം. ആഡംബരങ്ങൾക്കുവേണ്ടി ദൈവാലയത്തിന് അകത്തും പുറത്തും കാട്ടികൂട്ടുന്ന വിക്രിയകൾക്കുവേണ്ടി ചിലവഴിക്കുന്ന പണം ഉപയോഗപ്പെടുത്തി പാവപ്പെട്ടവരുടെ ഉന്നമനം ലാക്കാക്കി വിനിയോഗിക്കുന്നതല്ലെ മരണമടഞ്ഞവർക്ക് മറുലോകത്ത് ആശ്വാസം ലഭിക്കാനുള്ള ഉത്തമമാർഗ്ഗം? വീടില്ലാത്തവന് വീട്, രോഗത്തിലായവർക്ക് ഔഷധം, പട്ടിണിക്കാർക്ക് ആഹാരം, വസ്ത്രം ആദിയായവയ്ക്കൊക്കെ ആ പണം ചിലവഴിക്കുന്നതുതന്നെ ഏററവും ഉത്തമം. എന്നാൽ മരിച്ചുപോയ ആളിന്റെ പേരിൽ ഭവനം നിർമ്മിച്ചശേഷം അത്യാഡംബരപൂർവ്വം താക്കോൽദാനം നടത്തുമ്പോൾ ലഭിക്കേണ്ട അനുഗ്രഹം അപ്പാടെ അസ്തമിക്കുകയായിരിക്കും ഫലം. കാരണം ഇങ്ങനെ ലഭിച്ച വീട്ടിൽ അന്തിയുറങ്ങാനാഗ്രഹിക്കുന്ന ഒരുവന് അഭിമാനക്ഷതം നിമിത്തം ആദ്യരാത്രികളിൽ ഉറക്കം വരുമോയെന്ന് ചിന്തിക്കുക. വലകൈ ചെയ്യുന്നത് ഇടകൈ അറിയരുതെന്നാണല്ലൊ കർതൃവചനം പഠിപ്പിക്കുന്നത്.

നമ്മുടെ ജീവിതത്തിൽ ക്ലേശങ്ങളും ദുരിതങ്ങളും നാമെപ്പെടുക്കുമ്പോൾ ദൈവത്തെ മറന്ന് പരിശുദ്ധന്മാരോട് അപേക്ഷിക്കുന്ന രീതി ചിലരൊക്കെ തുടരുന്നുണ്ടെന്നുവേണം അനുമാനിക്കാൻ. പരിശുദ്ധന്മാരും വി. കന്യകമറിയാമും ദൈവത്തേക്കാൾ മഹനീയരല്ലല്ലൊ. അവരോട് നമുക്കുവേണ്ടി ശുപാർശാർത്ഥനകൾ നടത്തണമെന്ന് അഭ്യർത്ഥിക്കുകയല്ലാതെ ദൈവത്തെ വിസ്മരിച്ചുകൊണ്ട് അതിരു കവിഞ്ഞ ബഹുമതി അവർക്ക് നൽകുന്നത് ഉചിതമല്ലെന്ന് തീർത്തും പറയേണ്ടിയിരിക്കുന്നു. ആഡംബരപൂർവ്വം അവരുടെ ഓർമ്മ കൊണ്ടാടുന്നത് കരിമരുന്നു പ്രയോഗം ആദിയായവയോടുകൂടി—അനുചിതമത്രെ.

വനിതാപംക്തി

# എന്നിൽ വസിപ്പീൻ ഞാൻ നിങ്ങളിലും വസിക്കും

(യോഹ. 15: 4)

**മറിയാമ്മ ജോർജ്, അടൂർ**

'ഞാൻ മുന്തിരിവള്ളിയും നിങ്ങൾ കൊമ്പുകളുമാകുന്നു. ഒരുത്തൻ എന്നിലും ഞാൻ അവനിലും വസിക്കുന്നുയെങ്കിൽ അവൻ വളരെ ഫലം കായിക്കും. എന്നെ പിരിഞ്ഞ് നിങ്ങൾക്ക് ഒന്നും ചെയ്യാൻ സാധിക്കയില്ല.' യോഹ. 15:5.

കൊമ്പുകളിൽകൂടിയാണ് മുന്തിരിവള്ളി തന്റെ ശക്തി വെളിയിലേക്ക് വ്യാപിപ്പിക്കയും, വിസ്തൃതമായി എത്തിപ്പിടിക്കയും ചെയ്യുന്നത്. കൊമ്പുകൾ മുന്തിരിവള്ളിയോട് ഒട്ടിച്ചേർന്നിരിക്കയും ചെയ്യുന്നു. മുന്തിരിവള്ളിയും കൊമ്പുകളുമായുള്ള ബന്ധത്തിൽ എവിടെ തുടങ്ങുന്നുയെന്നും, എവിടെ അവസാനിക്കുന്നുയെന്നും പറയുവാൻ പ്രയാസമത്രേ. ഒരു വിശ്വാസിക്ക് യേശുക്രിസ്തുവിനോടുള്ള ആത്മീകബന്ധത്തിന്റെ പ്രാധാന്യം അത്രേ യേശുക്രിസ്തു ഇവിടെ പഠിപ്പിക്കുന്നത്. മുന്തിരിവള്ളിക്ക് കൊമ്പുകൾ എത്രമാത്രം ആവശ്യമായിരിക്കുന്നുവൊ അപ്രകാരം നിങ്ങൾ എനിക്ക് വിലയേറിയവരാണെന്നും നിങ്ങളെ എനിക്ക് ആവശ്യമുണ്ടെന്നുമത്രേ യേശു ഇവിടെ പഠിപ്പിക്കുന്നത്. ഞാൻ നിങ്ങളിൽ പ്രമോദിക്കുന്നതുകൊണ്ട് എന്റെ സ്നേഹത്തിൽ വസിപ്പീൻ എന്നത്രേ കർത്താവ് കല്പിക്കുന്നത്. പരിശുദ്ധമായ ഹൃദയത്തിൽ ദൈവം വസിക്കുന്നു.

ഒരു ഇരുമ്പുപണിക്കാരൻ യേശുവിൽ വിശ്വസിച്ചു. ക്രിസ്തുവിൽ അയാൾ അനുഭവിച്ച സന്തോഷം മററുള്ളവരോട് പ്രസംഗിക്കുവാൻ തുടങ്ങി. ഒരു ദിവസം അയാൾ പറഞ്ഞു 'ക്രിസ്തു എന്നിലും ഞാൻ ക്രിസ്തുവിലും ജീവിക്കുന്നു' ഇരുമ്പു പണിക്കാരന്റെ പ്രസംഗം കേട്ട ഒരു സ്നേഹിതൻ പിറെറ ദിവസം ഇരുമ്പു പണിശാലയിൽ ചെന്ന് നീ പറഞ്ഞതുപോലെ ഒരു ഘോഷണം ഇതുവരെ ഞാൻ കേട്ടിട്ടില്ല. ക്രിസ്തു നിന്നിലും, നീ ക്രിസ്തുവിലും ജീവിക്കുന്നത് എങ്ങനെയാണെന്ന് ചോദിച്ചു. ഇരുമ്പു പണിക്കാരൻ ഒരു കഷണം ഇരുമ്പ് ഉലയിൽവെച്ച് പഴിപ്പിക്കയായിരുന്നു. അവൻ ആ ചുട്ടുപഴുത്ത് ചുവന്ന ഇരുമ്പുകഷണം വെളിയിലേക്ക് എടുത്ത് ഇപ്രകാരം ചോദിച്ചു. ഈ ഇരുമ്പുകഷണം തീയിലും, തീ ഇരുമ്പുകഷണത്തിലുമാകുന്നതെങ്ങനെ. തീ ഇരുമ്പുകഷണത്തിലും ഇരുമ്പുകഷണം തീയിലുമാകുന്നതുപോലെയാണ് ക്രിസ്തു നമ്മിലും, നമ്മൾ ക്രിസ്തുവിലും ആകുന്നത്.

നാശഗർത്തത്തിലേക്ക് വഴുതിവീണുകൊണ്ടിരിക്കുന്ന ലോകത്തെ ഉദ്ധരിക്കുന്നതിന് പാപികളെ തേടിവരികയും നമ്മുടെ പാപപരിഹാരത്തിന് ക്രൂശിൽ ബലിയായി അർപ്പിക്കുകയും ചെയ്ത ദൈവപുത്രനെ ലോകത്തിന് കാണിച്ചുകൊടുക്കുന്നതിന് നമ്മെ ഓരോരുത്തരെയും ദൈവത്തിന് ആവശ്യമുണ്ട്. ദൈവം നമ്മെ ആക്കിയിരിക്കുന്ന സ്ഥാനത്തുനിന്നുകൊണ്ട് ഈ കൃത്യം നിർവഹിക്കേണ്ടത് നമ്മുടെ കർത്തവ്യമാണ്.

യേശുവും ശിഷ്യന്മാരും ഗെരെസേന്യ ദേശത്തുകൂടി കടന്നുപോകുമ്പോൾ അനേകം ഭൂതങ്ങൾ ബാധിച്ച് ശവക്കല്ലറകളിൽ പാർത്തിരുന്ന ഒരു ഭൂതഗ്രസ്തനെ കണ്ട് മനസലിഞ്ഞ കർത്താവ് അവനെ സൗഖ്യമാക്കി. തനിക്ക് ഇത്ര വലിയ

---

കാരണം ഈ പരിശുദ്ധന്മാരെല്ലാവരും അവരുടെ ജീവിതകാലം മുഴുവനും ആഡംബരങ്ങൾ വെടിഞ്ഞ് ജീവിതം തള്ളിനീക്കിയവരായിരുന്നല്ലോ.

നമ്മുടെ സഭാംഗങ്ങൾക്കിടയിൽ ഇന്നു കാണുന്ന വേറൊരു ദുഷ്പ്രവണതയാണ് കക്ഷിരാഷ്ട്രീയം. ശുദ്ധരാഷ്ട്രീയമൊന്നും നമ്മുടെ സഭയിലില്ലെങ്കിലും ചില 'കൂട്ടംകൂടലുകളൊക്കെ' കുടുംബയോഗത്തിന്റെ പേരിൽ തലയടിച്ച് മുന്നേറുന്നുണ്ട്. ഈ കൂട്ടംകൂടലുകളൊക്കെ അതിലെ അംഗങ്ങളുടെ വളർച്ചയെ നോട്ടമിട്ടാണെങ്കിലും ഫലത്തിൽ വൃത്തിഹീനമായ 'ഗ്രൂപ്പിസത്തിൽ (groupism) പലയിടത്തും പരിണമിക്കുന്നുണ്ട്. ഈ ഗ്രൂപ്പിസം പരസ്പരം വൈരം വളർത്തുന്നതായാണ് സാധാരണ കണ്ടുവരുന്നത്. ഇതിനിങ്ങിനെ ഒരു ദുഷിച്ച വശമുണ്ടെന്നറിയാമായിട്ടും പുരോഹിതവർഗത്തെ (ബിഷോപ്പന്മാരെപോലും) ഇതിന്റെ തലപ്പത്ത് അവരോധിക്കുകയാണ് പതിവ്. ഏതു സമൂഹത്തിലും ഉൾപോരും അഭിപ്രായവ്യത്യാസവും ഉണ്ടാക്കുക പതിവായിരിക്കെ ഇതിന്റെയൊക്കെ തലപ്പത്തിരിക്കുന്നവർക്കു എന്തു തലവേദനയാണ് ഇത് സൃഷ്ടിക്കുന്നത്? മലഷ്യരാശിക്ക് ആദാമ്യകുടുംബം ഒന്നു മാത്രമായിരിക്കെ ക്രൈസ്തവർക്കിടയിൽ ഈ ഗ്രൂപ്പിസം വളർത്തുന്നത് അങ്ങെയററം അപലപനീയമത്രേ. ഇത്തരം ഗ്രൂപ്പിസമല്ലെ ഇന്ത്യൻ മണ്ണിൽ വേരൊടിച്ച് പരസ്പരവിദ്വേഷത്തിനും രക്തചൊരിച്ചിലിനും കാരണമായത്. അതുകൊണ്ട് 'ഗ്രൂപ്പിസമെ നിനക്ക് വിട' എന്നേവരും പറയേണ്ട കാലം അതിക്രമിച്ചിരിക്കുകയത്രേ. അതിനാൽ ആഡംബരങ്ങളും ഗ്രൂപ്പിസവും മറന്ന് ക്രിസ്തുനാഥൻ പഠിപ്പിച്ച സ്നേഹം കൈമുതലാക്കി അതിന്റെ വിത്തുകൾ വിതറാൻ നമുക്കേവർക്കും ഒരുങ്ങാം. ★



നന്മ ചെയ്ത രക്ഷകനോടുകൂടി വസിപ്പാൻ അവൻ ആഗ്രഹിച്ച് പിന്തുടർന്നു. എന്നാൽ യേശു അവനോട് 'ദൈവം നിനക്ക് ചെയ്തുതന്നതൊക്കെയും മറ്റുള്ളവരെ അറിയിക്കയെന്ന്' കല്പിച്ചു. അവൻ പട്ടണംതോറും ഗ്രാമംതോറും ചെന്ന് അനേകം ഭൂതങ്ങൾ ബാധിച്ച് ശവക്കല്ലറകളിൽ വസിച്ചിരുന്ന എന്നെ യേശു സൗഖ്യമാക്കിയെന്ന് പ്രസംഗിച്ചു. എന്നെ മാത്രമല്ല നിങ്ങളെല്ലാം സൗഖ്യമാക്കാൻ, നിങ്ങളുടെ തീരാവ്യാധികളെ സൗഖ്യമാക്കാൻ, കുഴഞ്ഞ പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്താൻ യേശു മതിയായവനാണെന്ന് പ്രസംഗിച്ചു. ഭൂതഗ്രസ്തനായ മനുഷ്യന്റെ പ്രസംഗം കേട്ട കനാന്യസ്ത്രീയുടെ മകൾക്ക് ഭൂതം ബാധിച്ചിരുന്നു. യേശു എന്റെ മകൾക്കും സൗഖ്യം തരും എന്ന് വിശ്വസിച്ചുകൊണ്ട് മകളുടെ സൗഖ്യത്തിനായി യേശുവിനോട് അപേക്ഷിക്കയും മകൾ സൗഖ്യം പ്രാപിക്കയും ചെയ്തു. ഭൂതഗ്രസ്തനായ മനുഷ്യന്റെ പ്രസംഗം കേട്ടുകൊണ്ടാണ് കനാന്യ സ്ത്രീ യേശുവിൽ വിശ്വസിക്കയും, മകൾക്ക് സൗഖ്യം പ്രാപിക്കയും ചെയ്തത്.

നാം ചെറുപ്പം മുതൽ യേശുവിനെപറ്റി കേൾക്കുന്നു, അറിയുന്നു, പഠിക്കുന്നു. ഓരോ ദിവസം യേശു നമുക്കു ചെയ്യുന്ന നന്മകൾ നാം അനുഭവിക്കുന്നു എന്നാൽ നമ്മുടെ എല്ലാ കാര്യങ്ങൾക്കും മതിയായവനായ, നമ്മുടെ എല്ലാം എല്ലാമായ യേശുവിനെ മറ്റുള്ളവർക്ക് കാണിച്ചു കൊടുത്തിട്ടുണ്ടോ? ആരും പറയാതെ നമ്മുടെ രക്ഷിതാവായ യേശുവിനെപ്പറ്റി എങ്ങനെ കേൾക്കും, കേൾക്കാതെ യേശു എന്റെ രക്ഷിതാവ് എന്ന് എങ്ങനെ വിശ്വസിക്കും. യേശു തന്റെ ശിഷ്യന്മാരോട് പറഞ്ഞത് നിങ്ങൾ ലോകം ഒക്കെയും പോയി എല്ലാവരെയും എന്റെ ശിഷ്യരാക്കികൊൾവിൻ എന്നാണ്. ഇന്ന് യേശു നമ്മോടും ആവശ്യപ്പെടുന്നത് ഇതു തന്നെയാണ്. നമ്മൾ ഓരോരുത്തരും ആയിരിക്കുന്ന സ്ഥാനത്തുനിന്നുകൊണ്ട് നമ്മുടെ ജീവിതംകൊണ്ടും മാതൃകകൊണ്ടും യേശുവിനെ മറ്റുള്ളവർക്ക് കാണിച്ചു കൊടുക്കാൻ ശ്രമിക്കാം.

നല്ല വൃക്ഷം അധികം ഫലം കായിക്കേണ്ടതിന് ചെത്തിവെടിപ്പാക്കുന്നു. ദൈവം മനുഷ്യജീവിതങ്ങളെ കഷ്ടതയാകുന്ന അഗ്നിച്ചൂളയിൽ ഉരുക്കിയാണ് തനിക്ക് കൊള്ളാവുന്ന പാത്രങ്ങളാക്കിതീർക്കുന്നത്. കഷ്ടതയുടെ നടുവിൽ അവർ പൊഴിക്കുന്ന കണ്ണുനീരും, അവരെ അലട്ടിക്കൊണ്ടിരിക്കുന്ന ഭയവും, അവരെ താഴ്ത്തികളയുന്ന സങ്കടങ്ങളും അവർക്ക് എത്ര യഥാർത്ഥങ്ങളായി



## First Death Anniversary
8-7-1993

**ശോശാമ്മ ഏബ്രഹാം**

[ജനനം 1087 ചിങ്ങം 5]

കോഴിക്കോട്

ശ്രീകണ്ഠാപുരം, മടമ്പം, കണ്ണൂർ

ശരണത്താലെ നിൻകൃപയിൽ
മരണമടഞ്ഞൊരു ദാസിയെ ശ്രീ
ജീവസ്വരമതുണർത്തണമെ
കബറിന്നുദ്യാനത്തിനായ്

Inserted by the
Members of the Family

# Eastern Ecclesial Ethos and Indian Christian Spirituality (iii)

## Eastern Orthodox Spirituality and Trinitarian Holistic Divinisation

**Geevarghese Mar Osthathios Metropolitan**

### V. Particular and General Spiritualities

As indicated in the preamble, secular is also sacred and the distinction should be between evil flesh and good spirit and not between the secular and the sacred. We see Satan at work not only in the so-called Secular spheres like politico but also in all kinds of so-called sacred religions. Hence we must be able to identify denomic forces thewarting the real spirituality of all existences. We live in a multi-religious, multiracial multi-linguatic, multi-cultural, multi-national world with particularities distinguishing each from others and at the same time with an implied universality as children of the same God, created in the image of god. "God has made of one (blood) all nations of men to dwell on all the phass of the earth".. (Act. 17-26). This original unity had a spirituality due to the fall according to Judaism, Christianity and avidya (Ignorance) according to Hinduism. The ultimate spirituality that will reunite humanity has to regain the lost-paradise and become one cosmica sharing family. How is this possible? Various methods. already tries and falled, have all been self-centred. anotheropo-centred, society-centred and not Trinity-centred. If the last methodology is experimented accommodating various particularities other than one's won within the Trinitarian universality, there is the possibility of a universal spirituality without degrading any particular spirituality excluding only the demonic forces at work in every spirituality which includes secularities as well.

Love is ontological. The key that can unite various groups into a universal fraternity is this divine love which hates only evil. A spiritual person can love the enemy hating the evil in him or her knowing the enemy is also apotential member of God's great family. This is to be applied on the personal and social levels. When Christ commanded his disciples to make disciples of all nations, the added two methodologies- 1. "captise in the name of the Father, and of the Son and of the Holy Spirit" and 2. teach them to observe all things that I have commanded you" (Mat. 28:19 f).

---

തീരുന്നുവൊ അതുപോലെതന്നെ ദൈവത്തിൽനിന്ന് ലഭിക്കുന്ന ആശ്വാസങ്ങളും അനുഗ്രഹങ്ങളും അവർക്ക് യഥാർത്ഥമായി തീരുന്നു. കഠിനമെന്ന് വിചാരിച്ച സന്ദർഭങ്ങൾ ജീവിത മുന്നേററത്തിനുള്ള പടികളായി രൂപാന്തരപ്പെടുന്നു കഷ്ടത ദൈവത്തിൽനിന്നുള്ള സന്ദേശമായി ദൈവത്തിന്റെ കരുണയും കൃപയും നമുക്ക് പകർന്നു തരുന്നു. ഓരോ പ്രതികൂലവും അവൻ നമ്മെ നിറക്കുവാനുള്ള പാത്രവും അവന്റെ കൃപയും കരുണയും വെളിപ്പെടുത്തുവാനുള്ള അവസരവുമാണ്. പല പ്രതിബന്ധങ്ങളിൽകൂടെ നമ്മെ നടത്തുന്നത് നമ്മുടെ എല്ലാ കാര്യങ്ങൾക്കും ദൈവം മതിയായവനാണെന്ന് നമ്മെ മനസ്സിലാക്കുവാനാണ് വി. പൗലോസ് പറയുന്നു. സ്വയം അപതൃപ്തനായ മനുഷ്യൻ സകലത്തിനും മതിയായവനായ ദൈവത്തിൽ ശരണം ഉറപ്പിച്ചു തുടങ്ങുമ്പോൾ സകല ബുദ്ധിയെയും കവിയുന്ന ഹൃദയ സമാധാനം അവന് ലഭിക്കും.

രൂപാന്തരം പ്രാപിച്ച ജീവിതത്തിനു മാത്രമെ മറെറാരു ജീവിതത്തെ ഉത്തേജിപ്പിക്കുവാൻ സാധിക്കുകയുള്ളു. ഇസ്രായേലിനെ അഗ്നിസ്തംഭത്തിലും മേഘസ്തംഭത്തിലും വഴിനടത്തിയവൻ അത്ഭുതമന്ത്രിയായി, നിത്യപിതാവായി, വീരനാംദൈവമായി, സമാധാനപ്രഭുവായി നമ്മോടുകൂടെയുണ്ട്. നാം തന്നെ ആത്മചൈതന്യമുള്ളവരായി അനേകരെ ദൈവത്തിലേക്ക് മാടിവിളിപ്പാൻ പ്രാപ്തരാകണം. ആയതിന് നിരന്തരമായ പ്രാർത്ഥന, വി. കുമ്പസാരം, വി. കുർബാന അനുഭവം മുതലായവയിൽകൂടി ദൈവത്തിന് വസിപ്പാൻ കൊള്ളാവുന്ന ആലയങ്ങളായി നാം തീരണം. ദൈവമെ! അവിടത്തേക്ക് വസിപ്പാൻ കൊള്ളാവുന്ന ആലയങ്ങളായി ഞങ്ങളെ രൂപാന്തരപ്പെടുത്തേണമെയെന്ന് പ്രാർത്ഥിക്കാം. ★

The aim of mission here is descipling all nations in the Trinitarian model and not churches growth Per Se. So we christians observe all things that Christ has commanded us? Do we love our neighbours as we love ourselves? Do we forsake ourselves and follow Christ taking up our crosses ? Do we have a Trinitarian spirituality of agapaic love by which we share everything for common good, as the church did at the Pentacost? As the all the answers are negative, we are not obeying the last commission of our lord even if we baptise non-christians and Increase the number of Christians.

I am not saying the church growth should not be an aim of evangelization, but that it is the Holy Spirit who prompts others to Join the church and we doesnot have to aim primarily at church growth, as much as we must aim at costly descipleship (Detirch Bonhoeffer) who adeded people to the church at Pentacost? – and the Lord added to thejr number day by day those who were being saved'. (Act. 2: 47). It is significant that those who were added to the church were not saved persons but those who were being saved. A saint was asked, by a friend belonging to a dectariah group, are you saved ? He answered please ask my neighbours and others who know me as my personal Judgement about my salvation is a continuous process of divinization that will last even beyond the grave and so I should not say I am already saved. This kind of spirituality is not palatable to those who teach assurance of salvation in this world, without realising that God alone is the ultimate judge. "Judge not that you be not judged (Ma- 7:1)

The visible church consisting of the baptist community need not be the only church. The invisible church which is known only to the Holy Trinity, is the holistic church. That is why Jesus Christ clearly said "whoever does the will of God is my brother, sister and mother" Mk. 3-35 Mat. 12:50, Luk. 8:21). This is the universal church, known only to God. Their number will be revealed only at the eschation. This does not mean that the Lamb skain from the foundation of the world will save humanity only in the historical order, but also beyond (1 Pet. 3:19,4:6). In the book of Revelation there is a beautiful description of those who were saved from demonic powers by the lamb of God:—

"after this I looked, and behold, a great multitude which no man could number, from every nation, from all tribes and peoples and tongues, standing before the throne and before the lamb, clothed in white robes with palm branches in their hands, and crying out with a loud voice, "salvation belongs to our God who sits upon the throne, and to the Lamb" (Rev. 7:9, 10).

Salvation is only through the Son of God who is also Logos at work from time immemorial and will continue to work everywhere. All who are saved are saved by the Lord. ★

39th Death Anniversary
16-4-1993
In Loving Memory of



Rev. Fr P. C. Philipose
Thevarkattil
Vayalathala
By
Mrs. Annamma Philip
Rev. Fr. Jacob P. Philip & Family
Rev. Fr. Philipose P. Philip & Family

# ഓർത്തഡോക്സ് ആരാധനകൾ വി. വേദപുസ്തകാടിസ്ഥാനത്തിൽ (iv)

വെ. റവ. സി. കെ. ജോസഫ് റമ്പാൻ

10. വെളിവിൻ തട്ടിൽ വസിക്കും
പുണ്യനിധേ!—പരിശുദ്ധാ
വേണ്ടാക്കഷ്ടത വീണ് ചിന്തയുമടി
യാ—രീന്നൊഴിക്ക.
സൽക്രിയകൾക്ക് മന:—ശു—ദ്ധ്യം
സംഗതിവരണേ ഞ—ങ്ങൾ—ക്ക്

പ്രകാശമണ്ഡലത്തിൽ അധിവസിക്കുന്നപുണ്യനിധിയായ പരിശുദ്ധനെ, കഷ്ടതകൾ ഞങ്ങൾക്ക് വേണ്ട. ജഡീക ചിന്തകൾ ഞങ്ങളിൽനിന്നും അകററേണമെ പരിപാവനമായ മനസ്സോടു കൂടി നല്ല കാര്യങ്ങൾ ചെയ്യുവാൻ ഞങ്ങൾക്ക് ഇടയാക്കണമെ.

വെളിവിൻ................ദാനി; 2:22 വെളിച്ചം അവനോടു കൂടെ വസിക്കുന്നു.
വേണ്ടാ കഷ്ടത................3: 20, 21 തിന്മ പ്രവർത്തിക്കുന്നവൻ എല്ലാം വെളിച്ചത്തെ പകെക്കുന്നു. തൻെറ പ്രവർത്തിക്ക് ആക്ഷേപം വരാതിരിപ്പാൻ വെളിച്ചത്തിലേക്ക്വ രുന്നതുമില്ല. സത്യം പ്രവർത്തിക്കുന്നവനൊ തൻെറ പ്രവർത്തി ദൈവത്തിൽ ചെയ്തിരിക്കയാൽ അത് വെളിപ്പെടേണ്ടതിന്ന് വെളിച്ചത്തിങ്കലേക്ക് വരുന്നു.

11. ഹാബേലിൻ കുഞ്ഞാടും നോഹി
നുടെ കാഴ്ചയതും
അബ്രഹാം തൻ ബലിയും കൈ
ക്കൊണ്ട കർത്താവേ!
നോമ്പും പ്രാർത്ഥനയും—കൈ—ക്കൊ
ണ്ടൻ പാലടിയാരേ—കാ—ക്ക

ഹാബേലിൻെറ ബലിയും നോഹയുടെ കാഴ്ചയും അബ്രഹാമിൻെറ ബലിയും കൈക്കൊണ്ട കർത്താവേ! ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും സ്വീകരിച്ച്, ഞങ്ങളെ നിൻെറ കാരുണ്യത്താൽ പരിപാലിക്കേണമെ.

ഹാബേലിൻ...................ഉല്പ:4:4 ഹാബേലും ആട്ടിൻ കൂട്ടത്തിലെ കടിഞ്ഞൂലുകളിൽനിന്നു, അവയുടെ മേദസ്സിൽ നിന്നുതന്നെ ഒരു വഴിപാട് കൊണ്ടുവന്നു. യഹോവ ഹാബേലിലും അവൻെറ വഴിപാടിലും പ്രസാദിച്ചു.

എബ്രാ: 11:4 വിശ്വാസത്താൽ ഹാബേൽ കായീനേറതിലും ഉത്തമമായ യാഗംകഴിച്ചു അതിനാൽ അവനു നീതിമാൻ എന്നു സാക്ഷ്യം ലഭിച്ചു ദൈവം അവൻെറ വഴിപാടിന്നു സാക്ഷ്യം കല്പിച്ചു.

ഉല്പ: 8:20–21 നോഹ യഹോവക്ക് ഒരു യാഗപീഠം പണിതു ശുദ്ധിയുള്ള സകല മൃഗങ്ങളിലും ശുദ്ധിയുള്ള എല്ലാ പറവകളിലും ചിലത് എടുത്തു യാഗപീഠത്തിന്മേൽ ഹോമയാഗം അർപ്പിച്ചു യഹോവ സൌരഭ്യവാസന മണത്തപ്പോൾ...............ഇനി ഭൂമിയെശപിക്കയില്ല.

അബ്രഹാം തൻ...............ഉല്പ: 22: 9–12 ദൈവം കല്പച്ചിരുന്ന സ്ഥലത്ത് അവർ എത്തി, അബ്രഹാം ഒരു യാഗപീഠം പണിതു, വിറക് അടുക്കി, തൻെറ മകൻ യിസ്ഹാക്കിനെ കെട്ടി യാഗപീഠത്തിന്മേൽ വിറകിൻ മീതെ കിടത്തി പിന്നെ അബ്രഹാം കൈനീട്ടി തൻെറ മകനെ അറുക്കേണ്ടതിനു കത്തി എടുത്തു. ഉടനെ യഹോവയുടെ ദൂതൻ ആകാശത്തുനിന്നു; അബ്രഹാമേ, അബ്രഹാമേ, എന്നു വിളിച്ചു; ഞാൻ ഇതാ എന്നു അവൻ പറഞ്ഞു. ബാലൻെറ മേൽ കൈ വെക്കരുത്, നിൻെറ ഏകജാതനായ മകനെ തരുവാൻ നീ മടിക്കായ്കകൊണ്ട് നീ ദൈവത്തെ ഭയപ്പെടുന്നു എന്നു ഞാൻ ഇപ്പോൾ അറിയുന്നു.
നോമ്പും പ്രാർത്ഥനയും.....................എസ്രാ 8: 23 അങ്ങിനെ ഞങ്ങൾ ഉപവസിച്ചു ഞങ്ങളുടെ ദൈവത്തോട് അതിനെകുറിച്ച് പ്രാർത്ഥിച്ചു അവൻ ഞങ്ങളുടെ പ്രാർത്ഥന കേട്ടു.

12. മോചന മതിനായ് പാപികളേ
വരുവീൻ—യാചിപ്പിൻ
മുട്ടുന്നോർക്കു തുറന്നിടുമേ നാഥൻ—
തൻ വാതിൽ
യാചിക്കുന്നോൻ പ്രാ—പി—ക്കും
അന്വേഷിപ്പോൻ കൈ—ക്കൊ—ള്ളും

പാപമോചനത്തിന്നായ് പാപികളെ നിങ്ങൾ വന്നു യാചിക്കുവിൻ. മുട്ടുന്നവർക്കായി നാഥൻ വാതിൽ തുറന്നു കൊടുക്കും, യാചിക്കുന്നവന് ലഭിക്കുന്നു. അന്വേഷിക്കുന്നവന് കണ്ടുകിട്ടുന്നു.

മുട്ടുന്നോർക്കു................മത്താ 7: 7, 8 യാചിപ്പിൻ എന്നാൽ നിങ്ങൾക്ക് കിട്ടും, അന്വേഷിപ്പിൻ എന്നാൽ നിങ്ങൾ കണ്ടെത്തും, മുട്ടുവിൻ എന്നാൽ നിങ്ങൾക്ക് തുറക്കും യാചിക്കുന്ന ഏവനും ലഭിക്കുന്നു, അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു, മുട്ടുന്നവന്നു തുറക്കും. ലൂക്കോ. 11: 9, 10ഉം വായിക്കുക.

# പുതിയനിയമ ദർശനങ്ങൾ (i)

ഫാ. ഏബ്രഹാം ഉമ്മൻ M. A. M. Th.

## ആഴങ്ങൾ തേടി

“നമുക്കോ ദൈവം തന്റെ ആത്മാവിനാൽ വെളിപ്പെടുത്തിയിരിക്കുന്നു. ആത്മാവ് സകലത്തെയും, ദൈവത്തിന്റെ ആഴങ്ങളെയും ആരായുന്നു”

ദൈവത്തിന്റെ ജ്ഞാനവും ലോകത്തിന്റെ ജ്ഞാനവും; തേജസ്സിന്റെ കർത്താവും ഈ ലോകത്തിന്റെ പ്രഭുക്കന്മാരും; ആത്മീക മനുഷ്യനും പ്രാകൃത മനുഷ്യനും തമ്മിലുള്ള അന്തരമാണ് 1 കൊരി. 1–ാം അദ്ധ്യായത്തിൽ വി. പൗലൂസ് അവതരിപ്പിക്കുന്നത്. 2–ാം അദ്ധ്യായത്തിൽ പ്രധാനമായും ദൈവത്തിന്റെ ജ്ഞാനത്തെയും ലോകത്തിന്റെ ജ്ഞാനത്തെയും തമ്മിൽ താരതമ്യപ്പെടുത്തുകയാണ്. ലോകജ്ഞാനത്തിലൂടെ ദൈവമാഹാത്മ്യം മനസ്സിലാക്കാൻ സാധ്യമല്ല. ഈ ലോകത്തിലെ പ്രഭുക്കന്മർക്കും തേജസ്സിന്റെ കർത്താവിനെ തിരിച്ചറിയാൻ സാധിച്ചില്ല. തന്മൂലം അവർ അവനെ ക്രൂശിച്ചു (2:9) ക്രൂശിന്റെ വചനം യഹൂദന്മാർക്ക് ഇടർച്ചയും യവനന്മാർക്ക് ഭോഷത്വവുമായിരുന്നു. എന്നാൽ ദൈവകൃപയാൽ ലോകജ്ഞാനവും അന്ധവിശ്വാസങ്ങളും ഉപേക്ഷിച്ച്, സ്വന്ത ഇഛാശക്തിയെയും, വ്യക്തിത്വത്തെയും യേശുവിന്റെ ക്രൂശിൽ അടിമപ്പെടുത്തി, ക്രൂശിതനായവനെ മാത്രം ശരണമാക്കിയ ആത്മാവിന് ദൈവജ്ഞാനവും ശക്തിയും ലഭിക്കുന്നു. ഇതത്രേ രണ്ടാം അദ്ധ്യായത്തിന്റെ കാതൽ.

ജ്ഞാനികൾക്കും ഒരിക്കലും ഗ്രഹിക്കാൻ കഴിയാത്ത ജ്ഞാനം—ദൈവ രാജ്യത്തെക്കുറിച്ചും നിത്യജീവനെക്കുറിച്ചുമുള്ള അറിവ് സാധാരണക്കാരന് ദൈവം വെളിപ്പെടുത്തുന്ന മഹാത്ഭുതത്തെക്കുറിച്ചാണ് വി. പൗലോസ് ഇവിടെ പ്രസ്താവിക്കുന്നത്. തത്വജ്ഞാനികളായ യവനന്മാർക്ക് ഒരു വെല്ലുവിളിയായിട്ടാണ് അപ്പോസ്തോലൻ ഈ പ്രസ്താവന നടത്തുന്നത്. കേവലം വിജ്ഞാനികളായ ഒരു ന്യൂനപക്ഷത്തിനല്ല, മറിച്ച് പണ്ഡിതനും പാമരനും ഒരുപോലെ ഈ ബോധോദയം ലഭിക്കുന്നു. അന്ധകാരത്തിൽനിന്ന് പ്രകാശത്തിലേക്ക് മാറ്റപ്പെടുന്ന അനുഭവമാണിത്. എന്നാൽ മനുഷ്യ ബുദ്ധിക്ക് അപ്രാപ്യമായ പ്രതിഭാസമാണിത്. പരിശുദ്ധാത്മാവിന്റെ പ്രവർത്തനം മൂലമാണ് ഈ അവസ്ഥ കൈവരുന്നത്. അപ്പോസ്തോലന്റെ ഈ ചിന്താധാര നമുക്ക് ഉൾക്കൊള്ളുവാൻ കഴിയണമെങ്കിൽ മനുഷ്യാത്മാവിന്റെ രണ്ടും അവസ്ഥകളെക്കുറിച്ച് അപ്പോസ്തോലൻ പറയുന്നത് ശ്രദ്ധിക്കണം.

## ആത്മീകമായി ഉണരാത്ത മനുഷ്യാത്മാവിന്റെ അന്ധകാരപൂർണ്ണമായ അവസ്ഥ

ഇതേപ്പറ്റി അപ്പോസ്തോലൻ തന്റെ എഴുത്തുകളിൽ പല ഭാഗങ്ങളിലും പരാമർശിക്കുന്നുണ്ട്. റോമ. 1: 21–ൽ ദൈവത്തെ അറിയാതെ, തങ്ങളുടെ നിരൂപണങ്ങളിൽ വ്യർത്ഥരായിത്തീർന്നവരുടെ ഹൃദയം ഇരുണ്ടുപോയതിനെക്കുറിച്ച് പറയുന്നു (റോമ 1:21). സൃഷ്ടാവിനെ മറന്ന് സൃഷ്ടിയെ ഭജിക്കുക നിമിത്തം അവർ അന്ധകാരത്തിലേക്ക് താണുപോയി. മനുഷ്യന് തന്റെ നിത്യ ഭാഗധേയത്തെക്കുറിച്ച് അല്പമായ അറിവുണ്ടെങ്കിലും അവൻ ആ രീതിയിലുള്ള അന്വേഷണം തുടരാതെ, സ്ഥലകാല പരിമിതികൾക്കുള്ളിൽ മാത്രം യാഥാർത്ഥ്യത്തെ അന്വേഷിക്കുന്നു. അലൗകീകമായ ഒന്നും അവന് ആകർഷകമായി തോന്നുന്നില്ല. ഉപരിതലത്തിൽ കാണപ്പെടുന്ന മായാ കാഴ്ചകൾകൊണ്ടും അവൻ തൃപ്തിപ്പെടുന്നു. ജീവിതത്തിന്റെ ആഴവും പരപ്പും അവന് മനസ്സിലാകുന്നില്ല, മനസ്സിലാക്കാൻ ശ്രമിക്കുന്നില്ല. ഈലോക ജീവിതവും അതിന്റെ സുഖാനുഭൂതികളും മാത്രമേ അവന്റെ ദൃഷ്ടിയിൽ പെടുന്നുള്ളു. പ്ളേറ്റോയുടെ അഭിപ്രായത്തിൽ ഇങ്ങനെയുള്ള മനുഷ്യൻ ഒരു ഗുഹക്കുള്ളിൽ, ഗുഹയുടെ അകത്തെ ഭിത്തികളിമു

---

13. കർത്താവേ! നിൻ രക്തശരീരങ്ങൾ—
കൈക്കൊണ്ട്
ഭക്തരതായി മരിച്ചോർക്കരുളണ
മേ—നല്ലോർമ്മ
നിന്റെ മഹത്വമുദി—ക്കും—നാൾ
നില്ക്കണമവർ വലഭാ—ഗ—ത്തിൽ

കർത്താവേ നിന്റെ തിരുശരീര രക്തങ്ങൾ ഭക്ഷിച്ച് പാനം ചെയ്ത് ഭക്തന്മാരായി മരിച്ചു പോയിട്ടുള്ളവർക്ക് നല്ല അനുസ്മരണം നീ നൽകണമെ. മഹത്വ പൂർണ്ണതയോടുകൂടി നീ വീണ്ടും വരുമ്പോൾ അവരെ നിന്റെ വലത്തുഭാഗത്തു നിർത്തുമാറാകണമെ.

യോഹ: 6: 54 എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കയും ചെയ്യുന്നവന്നു നിത്യജീവൻ ഉണ്ട്. ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയിർത്തെഴുന്നേല്പിക്കും

1 തെസ്സ: 4: 16 കർത്താവ് താൻ ഗംഭീരനാദത്തോടും പ്രധാന ദൂതന്റെ ശബ്ദത്തോടും ദൈവത്തിന്റെ കാഹളത്തോടും കൂടെ സ്വർഗ്ഗത്തിൽനിന്നു ഇറങ്ങിവരികയും ക്രിസ്തുവിൽ മരിച്ചവർ മുമ്പെ ഉയിർത്തെഴുന്നേല്ക്കുകയും ചെയ്യും.

(തുടരും)

ഖമായി ബന്ധിക്കപ്പെട്ടിരിക്കുന്നവനായ് ഒരുവനോടും തുല്യനത്രേ. ഗുഹയുടെ വെളിയിൽ കൂടി പോകുന്ന ഒരു വസ്തുവിന്റെയും യഥാർത്ഥരൂപം അവന് ദർശിക്കുവാൻ കഴിയുന്നില്ല. ഗുഹയുടെ മുമ്പിൽ കത്തുന്ന അഗ്നിയുടെ പ്രകാശം ഗുഹാമുഖത്തു കൂടി വിഹരിക്കുന്ന വസ്തുക്കളുടെ നിഴൽ, മനുഷ്യന്റെ മുമ്പിലെ ഭിത്തിയിൽ പതിപ്പിക്കുന്നു. അതാണ് യാഥാർത്ഥ്യം എന്നവൻ വിശ്വസിക്കുന്നു.

എന്നാൽ ഈ ദൂഷിത വലയം ഭേദിക്കുവാൻ തയ്യാറാകുന്നവർ സമൂഹത്തിനാൽ ചോദ്യം ചെയ്യപ്പെടുന്നു, നിഷ്ക്കാസനം ചെയ്യപ്പെടുന്നു. ഗലീലിയോ ഭൂമി കറങ്ങുന്നു എന്ന് പറഞ്ഞപ്പോഴും, ഐൻസ്റ്റീൻ ഭൂമിയിലെ വസ്തുക്കൾ ആപേക്ഷികമാണെന്ന് പറഞ്ഞപ്പോഴും മാർക്സ് സാമ്പത്തിക സാമൂഹിക അടിസ്ഥാനത്തിലേ മാനവചരിത്രം പഠിക്കാൻ സാധ്യമാകൂ എന്ന് പറഞ്ഞപ്പോഴും അത് സ്വീകരിക്കാൻ അന്നത്തെ ജനങ്ങൾ കൂട്ടാക്കിയില്ല.

'ബ്രഹ്മ സത്യം ജഗത് മിഥ്യാ' എന്ന ആശയത്തെ മനുഷ്യൻ 'ബ്രഹ്മ മിഥ്യാ ജഗത് സത്യം' എന്നു തിരുത്തി. ഇന്ന് തിന്നുക, കുടിക്കുക, ആനന്ദിക്കുക; നാളെ നാം മരിക്കുമല്ലോ എന്ന് വാദിക്കുന്നവരാണ് ഏറെയുള്ളത്. വി. പൗലൂസിന്റെ വായനക്കാരായ യവനന്മാരുടെ ഒരു മുഖ്യ ചിന്താധാര (എപ്പിക്കൂറിയൻ) ആയിരുന്നു ഇത്. അന്നും ഇന്നും ഒരുപോലെ ചില ആളുകൾ മതവും ധാർമ്മിക മൂല്യങ്ങളും അനാവശ്യമായ അന്ധവിശ്വാസമായിട്ടാണ് കാണുന്നത്. തന്മൂലം ജീവിതത്തിന്റെ ആഴം അവർക്ക് ദർശിക്കാവാൻ കഴിയുന്നില്ല. മാനവരാശിക്ക് വഴിവിളക്കായിരുന്ന ദൈവവിശ്വാസവും ധാർമ്മിക മൂല്യങ്ങളും ശാസ്ത്ര പുരോഗതിയുടെ പേരിൽ കാറ്റിൽ പറത്തിക്കളഞ്ഞ ആധുനിക മനുഷ്യൻ അന്ധകാരത്തിലേക്ക് താണുകൊണ്ടിരിക്കുകയാണ്. ജീവിതത്തെക്കുറിച്ച് പ്രത്യാശാ ഭരിതമായ കാഴ്ചപ്പാടില്ലാത്തതു മൂലം, ജീവിക ലക്ഷ്യമില്ലാത്തതു മൂലം ആത്മഹത്യാ നിരക്കും, മനോരോഗങ്ങളുടെ എണ്ണവും ലോകത്തിൽ ഒന്നിനൊന്നു വർദ്ധിച്ചു വരുന്നു. പുറമേ താൻ എന്തിനും പോന്നവനാണ് എന്ന് അഭിമാനിക്കുന്ന ആധുനീക മനുഷ്യൻ അകമെ നിരാശനും പ്രത്യാശയില്ലാത്തവനുമാണ്. ദൈവത്തെ ഒഴിച്ചു നിർത്തിക്കൊണ്ട് ആത്മാവിനെ മറന്നുകൊണ്ടും മനുഷ്യൻ കെട്ടിപ്പടുക്കുന്ന ''ബാബേൽ കോട്ടകൾ'' ഇടിഞ്ഞു വീണുകൊണ്ടിരിക്കുകയാണ്. 'ദൈവം മരിച്ചു' എന്ന് തന്റെ കഥാപാത്രത്തെക്കൊണ്ടും പറയിച്ച തത്വജ്ഞാനിയായ നീഷേ കൊണ്ടുവന്ന 'അതിമാനുഷ' സങ്കൽ

# അനുഭൂതിയിലൂടെ മൃത്യുതീരങ്ങളിലേക്ക് (ii) ...........

ഫാ. ജോൺസൺ പുഞ്ചക്കോണം

## മയങ്ങുവാൻ മാർഗ്ഗങ്ങൾ ഏറെ

ലഹരിപദാർത്ഥങ്ങളെ പ്രധാനമായും അഞ്ച് വിഭാഗങ്ങളായി തരംതിരിക്കാം.

1) സെഡേററീവ്സ്—വിഷാദം, ഉത്ക്കണ്ഠ, ടെൻഷൻ എന്നിവ മറക്കാനും നല്ല ഉറക്കം ഉണ്ടാകുവാനും ഇത് ഉപയോഗിക്കുന്നു. മദ്യം, ബാർബിററ്യൂറേക്സ്, ബ്രോമെയിഡ്, ക്ളോററൽ ഹൈഡ്രേററ് എന്നിവ ഈ വിഭാഗത്തിൽപ്പെടുന്നു.

2) ഒപ്പിയേററ്— കറുപ്പ്, മോർഫിൻ, കോർഡീൻ, പെതെഡിൻ തുടങ്ങിയവ സുഖസംതൃപ്തിയുടേതായ കൃത്രിമ മാനസികാവസ്ഥ സംജാതമാക്കുന്നു. ശാരീരിക വേദന അനുഭവപ്പെടില്ല.

3) ആംഫിററാമയിൻ— കഫീൻ, കൊക്കയിൻ, നിക്കോട്ടിൻ തുടങ്ങിയ ഉത്തേജകമരുന്നുകളാണ് ഈ ഗണത്തിൽപ്പെടുന്നത്. ഇവയുടെ ദീർഘനാളത്തെ ഉപയോഗം വിവിധയിനം മാനസിക രോഗങ്ങൾക്കും തൂക്കക്കുറവിനും കാരണമാക്കും.

4) ട്രാങ്കുലൈസർ— ടെൻഷൻ കുറക്കുവാനും, മാനസികവിഭ്രാന്തി നിയന്ത്രിക്കുവാനും മനോരോഗാശുപത്രികളിൽ ഇവ ഉപയോഗിക്കുന്നുണ്ട്.

5) ഹാല്യസിനോജൻ— (Hallacinogens) (വിഭ്രമജനകങ്ങൾ) ഉത്തേജിക്കപ്പെടുന്ന ബോധമണ്ഡലങ്ങൾവഴി നൽകുകയാണ് ഇവചെയ്യുന്നത്. L.S.D. ഹാഷിഷ്, മറിഹ്വാന എന്നിവ ഇതിൽ ഉൾപ്പെടുന്നു.

## ലഹരിനേടാൻ പുതിയ മാർഗം

ഇപ്പോൾ ചില സുഖവാസ കേന്ദ്രങ്ങളിൽ ചില പ്രത്യേക ഇനത്തിൽപ്പെട്ട വിഷപാമ്പുകളെ കൊണ്ട് ശരീരത്തിൽ മൃദുവായി കൊത്തിക്കുന്ന ഏർപ്പാട് പ്രചാരത്തിലായിരിക്കുന്നു. ചെറിയ തോതിലൊരു 'കൊത്ത്' ലഭിക്കുന്ന ലഹരിയോ അപാരം! അനിർവചനീയം!!

മയക്കുമരുന്ന് ഉപയോഗിക്കുന്ന ഒരുവൻ ക്രമത്തിൽ അയാൾ ഉദ്ദേശിക്കുന്ന ഫലം അനുഭവവേദ്യമാക്കുവാനായി അതിൻെറ 'ഡോസ്' വർദ്ധിപ്പിച്ചുകൊണ്ടിരിക്കും.

## മദ്യത്തിൻെറ പ്രവർത്തനം

മദ്യം ശരീരകോശങ്ങളിൽവച്ച് ഓക്സൈഡ് ചെയ്യപ്പെടുകയും കാർബൺഡൈഓക്സൈഡ് ജലവുമായി രൂപാന്തരപ്പെടുകയും ചെയ്യുന്നു. ഇത് ദഹനപ്രവർത്തനത്തിന് വിധേയമാകുന്നില്ല. ഒരാൾ ഉപയോഗിക്കുന്ന മദ്യത്തിൻെറ 1/4 ഭാഗം തലച്ചോറിലേക്കും 1.71 ഭാഗം രക്തത്തിലേക്കും 0.91 ഭാഗം കരളിലേക്കും 0.90 ഭാഗം പേശികളിലേക്കും വ്യാപിക്കുന്നു. ചെറിയൊരംശം മൂത്രം വിയർപ്പ്, ശ്വാസോച്ഛ്വാസം എന്നിവവഴി പുറംതള്ളപ്പെടുന്നു. കരളിൽവച്ചാണ് ഇതിൻെറ

---

പ്പമല്ലേ ലോകത്തെ കുരുതികഴിച്ച നാസിസത്തെ വളർത്തിയത്?

കൊരിന്തിലെ ''ആത്മീകർ'' എന്ന് സ്വയം വിളിച്ചിരുന്നവർക്ക് യഥാർത്ഥത്തിൽ ആത്മാവിൻെറ പൂർണ്ണ പ്രകാശനം ലഭിച്ചിട്ടില്ലായിരുന്നു. അവരുടെ ഇടയിലുണ്ടായിരുന്ന കലഹങ്ങളും ജഡീക അഴിഞ്ഞാട്ടങ്ങളും അതിന് തെളിവായിരുന്നു. ഈ അന്ധകാരത്തിൽനിന്ന് മനുഷ്യനെ രക്ഷിക്കുവാൻ ദൈവത്തിൻെറ വെളിപാടിനേ സാധിക്കൂ. അപ്രകാരം ദൈവിക പ്രകാശനം ലഭിച്ച ആത്മാവിന് ആഴങ്ങളെ കുറിച്ചുള്ള ബോധം ലഭിക്കുന്നു. ആത്മാവിൻെറ ഈ പ്രകാശപൂർണ്ണമായ അവസ്ഥയാണ് 1 കോരന്തി 2: 10ൽ വി. പൗലൂസ് സൂചിപ്പിക്കുന്നത്.

അടുത്ത ലക്കത്തിൽ: വിശ്വാസിയുടെ പ്രകാശപൂർണ്ണമായ അവസ്ഥ.

---

**ഒന്നാം ചരമവാർഷികം**

**2-4-1993**



റാഹേലമ്മ ഏബ്രഹാം

കടയ്ക്കമണ്ണിൽ, മൈലപ്രാ

പ്രവർത്തനം നടക്കുന്നത്. ഇത് വിഷമമായി തീരുന്നു. 'ആൽക്കഹോൾ ഡിഹൈഡ്രോജിനെയ്സ്'' എന്ന എൻസൈമാണ് ഈ വിഷനിർമ്മാണത്തിന് സഹായിക്കുന്നത്. കരളാകുന്ന ചെറിയ ഫാക്ടറിയിൽ ഉൽപ്പാദിപ്പിക്കുന്ന ഈ വിഷവസ്തു 'അസിററാൽ ഡിഹൈഡ്' എന്ന പേരിൽ അറിയപ്പെടുന്നു. ഇത് കരളിൽ കെട്ടിക്കിടന്നാൽ ഉടൻ ആൾ മരിക്കും. എന്നാൽ മറെറാരു എൻസൈം **(acetal do hydede hydrogenase)** ഇതിനെ അസെററിക് ആസിഡായി പകർത്തും. പിന്നീട് അത് കാർബൺ ഡൈ ഓക്സൈഡും ജലവുമായി തീരുന്നു.

ശരീരത്തിലെ പ്രധാന ഫാക്ടറിയാണല്ലോ കരൾ. ര്കത്തത്തിൽ കലരുന്ന മദ്യം കരളിലെത്തി അതിനെ നശിപ്പിക്കുന്നു. കരളിലെ കോശങ്ങൾക്ക് വീക്കവും നീർക്കെട്ടും ഉണ്ടാകാം. കരളിന്റെ കാര്യക്ഷമത കുറഞ്ഞ്, കോശങ്ങൾ നഷ്ടപ്പെട്ട് തൽസ്ഥാനത്ത് ഒരുതരം നാരുപോലുള്ള കലകൾ രൂപപ്പെടും. 'മഹോദരം' (വയറുവീക്കം) എന്ന രോഗത്തിനും ഇത് കാരണമാകുന്നു. മാത്രമല്ല കരളിനകത്ത് ഒരുതരം വളർച്ചയുണ്ടാക്കി 'ഹെവറോമ' (കരൾപരു) എന്ന രോഗം ഉണ്ടാകുന്നു. നാരുകൾപോലെയുള്ള കലകൾ പിത്തരസത്തിന്റെ പ്രവാഹം തടയുന്നതിനാൽ അത് രക്തത്തിൽ കലരുന്നതുമൂലം മഞ്ഞപ്പിത്തം ഉണ്ടാകുകയും ചെയ്യും.

മദ്യം വളരെ വേഗം തലച്ചോറിൽ എത്തുന്നതുകൊണ്ട് അത് തലച്ചോറിന്റെയും നാഡീവ്യൂഹത്തിന്റേയും പ്രവർത്തനത്തെ മന്ദീഭവിപ്പിക്കുന്നു. ഇതുമൂലം സുബോധം, ആത്മനിയന്ത്രണം, വിവേചനശക്തി, സന്മാർഗ്ഗബോധം എന്നിവ ഇല്ലാതാകുന്നു. സ്വയനിയന്ത്രണം നഷ്ടപ്പെടുന്നതുമൂലം എന്തുംപ്രവർത്തിക്കുവാനും പറയുവാനും ഉള്ള താല്പര്യം ഉടലെടുക്കും. വേച്ചുവീണ് വഴിയരികിലും ചെളികുണ്ടുകളിലും കിടക്കും.

മസ്തിഷ്ക്കത്തിലെത്തുന്ന മദ്യം അധമനാളികയെ ഉത്തേജിപ്പിക്കുന്നതുമൂലം അതിൻമേലുള്ള നിയന്ത്രണം നഷ്ടമാകുന്നു. ഇത് കാമക്രോധാദി ദുർവാസനകൾക്ക് പ്രേരിപ്പിക്കും. ലൈംഗീക വൈകൃതങ്ങളും അധാർമ്മിക പ്രവണതകളും അഴിഞ്ഞാടും. മാതാവിനേയും സഹോദരിയേയും പെൺമക്കളേയും തിരിച്ചറിയുവാനുള്ള ശക്തി നഷ്ടപ്പെടുന്നു.

പതിവായി ലഹരി ഉപയോഗിക്കുന്ന വ്യക്തികളിൽ പിച്ചുംപേയുംപറച്ചിൽ, തളർവാതം, ചുഴലി, ബുദ്ധിഭ്രമം, ഞരമ്പുവേദന, ഓർമ്മക്കുറവ്, പേശീതളർച്ച എന്നിവ ഉണ്ടാകുന്നു.

നിയന്ത്രണാതീതമായ ഉന്മാദം, വിഭ്രമങ്ങൾ, നിഷ്ക്രിയാവസ്ഥ, കഠിനമായ ദേഷ്യം, ആത്മഹത്യാചിന്തകൾ, അപകടങ്ങൾ, ഗാനാലാപം, ഉറക്കമില്ലായ്മ, വിയർപ്പ്, സന്ധികളിലും മാംസപേശികളിലും വേദന, ഭീകരമായ മാനസിക ദൃശ്യങ്ങൾ, വർണ്ണനാതീതമായ സ്വപ്നങ്ങൾ എന്നിവ ലഹരി പദാർത്ഥങ്ങൾ ഉപയോഗിക്കുന്നവരുടെ പ്രത്യേകതകളാണ്.

ഹൃദയത്തിന്റേയും കിഡ്നിയുടേയും ശരിയായ പ്രവർത്തനത്തെ തടസ്സപ്പെടുത്തുന്നതുമൂലം രക്തത്തിൽ അനാവശ്യമായ മാലിന്യങ്ങൾ നിലനില്ക്കുന്നു. ഇത് രോഗങ്ങൾ പെട്ടെന്ന് കീഴടക്കുന്നതിന് സഹായിക്കുന്നു.

സൈക്കോസിസ് എന്ന മനോരോഗം, ദീർഘകാലം നിലനിൽക്കാവുന്ന ബുദ്ധിമാന്ദ്യം, ചിന്തകളിൽ ഉണ്ടാക്കുന്ന അവ്യക്തത, പെരുമാററത്തിൽ സംജാതമാകുന്ന വൈകല്യങ്ങൾ എന്നിവ ലഹരി ഉപയോഗിക്കുന്നവരുടെ പ്രത്യേകതകളാണ്.

ലഹരി സ്വന്ത ശരീരത്തെക്കുറിച്ചുള്ള അവബോധത്തിന് കോട്ടം വരുത്തുകയും ചെയ്യുന്ന ജോലിയിൽ സ്ഥിരതയില്ലായ്മയും ഉത്സാഹക്കുറവും നേടിക്കൊടുക്കുന്നു.

ക്യാൻസർ, ഹൃദ്രോഗം, ശ്വാസംമുട്ടൽ, അൾസർ എന്നിവ പുകവലിമൂലം ഉണ്ടാകും. ശ്വാസനാളത്തിൽ പഴുപ്പും, കുഴലുകളിൽ വീക്കവും ഉണ്ടാകും. നിർത്താതെയുള്ള ചുമയും കഫവും പുകവലിക്കാരുടെ പ്രത്യേകതകളാണ്.

## എങ്ങനെ തിരിച്ചറിയാം

മാതാപിതാക്കൾക്ക് തങ്ങളുടെ മക്കൾ ലഹരിക്ക് അടിമയാണോ എന്ന് തിരിച്ചറിയുവാൻ യാതൊരു പ്രയാസവുമില്ല. അവരെ അല്പം ശ്രദ്ധിക്കൂ....

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



മറിയാമ്മ, കുടശനാട്.

അലസത, സംസാരത്തിൽ കുറവ്, ചോദ്യങ്ങൾക്ക് എടുത്തടിച്ചതുപോലെയുള്ള മറുപടി, ഭക്ഷണത്തോട് വിരക്തി, മുറി അടച്ച് മണിക്കൂറുകളോളം ഏകാന്തമായിരിക്കുക, പതിവായി വീട്ടിൽ താമസിച്ചു വരുക, വസ്ത്രധാരണത്തിലും ശുചിത്വത്തിലും അശ്രദ്ധ, ശാരീരികക്ഷീണം കണ്ണുകൾ കുഴിയുക, മുഖം വിളർക്കുക.... തുടങ്ങി ലഹരിക്കടിമപ്പെട്ടവരെ കണ്ടെത്തുവാൻ നിരവധി മാർഗ്ഗങ്ങൾ ഉണ്ട്. പ്രാരംഭത്തിൽതന്നെ കണ്ടെത്തിയാൽ രക്ഷപ്പെടുവാനുള്ള സാദ്ധ്യത വർദ്ധിക്കും.

## എങ്ങനെ തടയാം

നിയമങ്ങൾകൊണ്ടോ ശിക്ഷണ നടപടികൾ കൊണ്ടോ മയക്കുമരുന്നുകളുടെ ഉപയോഗത്തിൽനിന്നും യുവതലമുറയെ സൂക്ഷിക്കുവാൻ സാധ്യമല്ല. കാരണം അത് അത്ര സൂക്ഷ്മവും ആഴത്തിൽ വേരോടിയിട്ടുള്ളതുമാണ്.

മദ്യപാനവും മയക്കുമരുന്നുകളും ഉപയോഗിക്കുന്നതുമൂലം സംജാതമാകുന്ന ദോഷവശങ്ങളെക്കുറിച്ച് ജനങ്ങളെ ബോധവാന്മാരാക്കുക എന്നതാണ് ഏററവും അഭികാമ്യമായിട്ടുള്ളത്. ഇതിലൂടെ ലഹരിപദാർത്ഥങ്ങളോട് വെറുപ്പ് ജനിപ്പിക്കുവാൻ കഴിയണം. അതായത് മദ്യം നൽകി മരുന്നിന്റെ സഹായത്തോടെ ഛർദ്ദിപ്പിക്കുന്നതിലൂടെ ഈ വെറുപ്പ് ഉളവാക്കാം.

ഒരുവൻ എന്തുകൊണ്ട് ലഹരി ഉപയോഗിക്കുന്നുവെന്നും അതിന് പകരമായി അവന് എന്ത് നൽകണമെന്നും മനസ്സിലാക്കി പ്രവർത്തിക്കണം.

നല്ലത് കേൾക്കുമ്പോഴും വായിക്കുമ്പോഴും ഇനിമുതൽ ജീവിതം അങ്ങനെയായിരിക്കണമെന്ന് നാം തീരുമാനിക്കാറുണ്ട്. എന്നാൽ വീണ്ടും പഴയ സാഹചര്യങ്ങളിൽ എത്തി ചേരുമ്പോൾ തീരുമാനങ്ങൾ ജലരേഖകളായി മാറുന്നു. ഇവിടെ ഒരു കാര്യം നാം മനസ്സിലാക്കണം. നമ്മെ നയിക്കുന്നത് ദുശ്ശീലങ്ങളാകുന്ന ഒരു വ്യക്തിയാണ്. അതിന്റെ കയ്യിലെ വെറുമൊരു കളിപ്പാട്ടമാണ് പലപ്പോഴും നാം. അതുകൊണ്ടാണ് പലപ്പോഴും നമ്മുടെ തീരുമാനങ്ങൾ സാഹചര്യങ്ങൾക്കനുസരിച്ച് മാറുന്നത്. ഉപബോധ മനസ്സാണ് ഇതിന് കാരണം. നാം അറിയാത്ത പല സ്വഭാവസുവിശേഷതകളും അവിടെ ഉറങ്ങിക്കിടക്കുന്നു. സാഹചര്യങ്ങൾ സംജാതമാകുമ്പോൾ നാം അറിയാതെ അതിശക്തമായി അത് പുറത്ത് വരുന്നു. ഉൽബോധ മനസ്സിനെ നിയന്ത്രിക്കുവാൻ സാധിച്ചാൽ ഇവിടെ വിജയം വരിക്കാം.

## അതിനുള്ള മാർഗ്ഗങ്ങൾ

1) മനസ്സിനെ കീഴടക്കുക! ഏകാഗ്രമാക്കുക! നിയന്ത്രണത്തിന് വിധേയപ്പെടുത്തുക!

2) സത്ഗ്രന്ഥങ്ങൾ, സത്ചിന്തകൾ, ജപധ്യാനാദികൾ എന്നിവയാണ് അതിനുള്ള ആയുധങ്ങൾ. അതിനുവേണ്ടി നാം ശ്രമിക്കുന്നുവെങ്കിൽ ഈശ്വരൻ ശക്തി നൽകി സഹായിക്കും.

## മാതാപിതാക്കളുടെ കടമകൾ

'ലഹരിയുടെ ഉപയോഗത്തിൽനിന്ന് മക്കളെ തടയുക' എന്നതാണ് മാതാപിതാക്കളുടെ പരമപ്രധാനമായ കടമ. ഏത് നിമിഷവും മയക്ക്മരുന്ന് ഉപയോഗിക്കാവുന്ന സമൂഹത്തിലാണ് മക്കൾ ജീവിക്കുന്നത് എന്ന ബോധം മാതാപിതാക്കൾക്കുണ്ടാവണം. മക്കൾ ഇടപെടുന്ന സമൂഹത്തെ മനസ്സിലാക്കണം. അവരുടെ സ്നേഹിതന്മാർ ആരൊക്കെ എന്ന് കണ്ടെത്തണം. ആവശ്യമായ മുന്നറിയിപ്പുകൾ സ്നേഹപൂർവ്വം അവർക്ക് നൽകണം. കുടുംബത്തിൽ മൂല്യബോധം വളർത്തണം.

തകർന്ന ദാമ്പത്യബന്ധങ്ങളും, ഒന്നിച്ചാണെങ്കിലും തീർത്താൽ തീരാത്ത സംശയങ്ങളും ഒക്കെയായി കഴിയുന്ന മാതാപിതാക്കളുടെ മക്കൾ കുടുംബത്തിൽ അവഗണിക്കപ്പെട്ടവരായി തീരുന്നു. ഈ അവഗണന അവരെ എല്ലാ ദുഃഖങ്ങളും മറക്കുന്ന, ലഹരിയുടെ തീരത്തിൽ കൊണ്ടെത്തിക്കുന്നു.

മക്കൾക്ക് ആധുനിക ജീവിതസൗകര്യങ്ങളും യഥോചിതം സഞ്ചരിക്കുവാൻ വാഹനങ്ങളും, വസ്ത്രങ്ങളും ലക്ഷങ്ങൾ കോഴ കൊടുത്തുള്ള കോളേജ് അഡ്മിഷനും നൽകിയാൽ പോരാ.... അവർക്ക് നിങ്ങളുടെ സ്നേഹമാണ് ആവശ്യം. മാതാപിതാക്കളുടെ സാമീപ്യം അവൻ ആഗ്രഹിക്കുന്നു. നിങ്ങൾ അവരെ സ്നേഹിക്കുന്നു എന്ന് അവർക്ക് ബോദ്ധ്യമാകണം. നിങ്ങൾ അനാവശ്യമായി മക്കളെ കുററപ്പെടുത്തുകയോ സംശയിക്കുകയോ ചെയ്തിട്ടുണ്ടെങ്കിൽ അവരോട് തുറന്ന് പറയൂ. ക്ഷമ ചോദിക്കൂ. നിങ്ങളുടെ മക്കളുടെ നിത്യനാശത്തേക്കാൾ അകാല മൃത്യുവിനേക്കാൾ ഒട്ടും വലുതല്ലല്ലോ നിങ്ങളുടെ ദുരഭിമാനം.

മാതാപിതാക്കളും മക്കളും ഒരുമിച്ചു പ്രാർത്ഥിക്കുന്ന അനുഭവം കുടുംബത്തിൽ സംജാതമാകണം. എല്ലാവർക്കും സൗകര്യപ്രദമായ ഒരു സമയം നിങ്ങൾ അതിനായി വേർതിരിക്കൂ.... പുതിയ അനുഭവങ്ങൾ സുഖദുഃഖങ്ങൾ എന്നിവ പരസ്പരം കൈമാറണം. കുടുംബത്തിലെ പ്രധാന തീരുമാനങ്ങൾ എടുക്കുന്നത് മാതാപിതാക്കളും മക്കളും ഒരുമിച്ച് ചേരുന്ന കുടുംബസമ്മേളനങ്ങളിലാവട്ടെ!

കുട്ടികളിൽ ക്രിയാത്മകത വളർത്തണം. അലസത ഒഴിവാക്കുവാൻ ബോധപൂർവ്വം ശ്രദ്ധിക്കണം. കുട്ടികൾക്ക് രസകരമായ Hobby ഉണ്ടാക്കി കൊടുക്കണം. താത്കാലിക സന്തോഷം മാത്രം ലക്ഷ്യമിട്ടുകൊണ്ട് കുടുംബത്തിലെ ഒരംഗവും പ്രവർത്തിക്കാതിരിക്കുവാൻ ശ്രദ്ധിക്കണം. വ്യക്തികൾക്ക് സർവ്വസ്വാതന്ത്ര്യവും വിട്ടുകൊടുക്കുന്ന രീതിക്ക് കടിഞ്ഞാണിടണം. വാർത്താമാദ്ധ്യമങ്ങളുടെ ദുർവിനിയോഗം ഒഴിവാക്കുവാൻ ശ്രദ്ധിക്കണം.

കുടുംബബന്ധം വർദ്ധിപ്പിക്കുവാൻ ഉതകുന്നതായ അംഗങ്ങൾ ഒരുമിച്ചുള്ള ഉല്ലാസയാത്ര, ഒരുമിച്ചുള്ള ഭക്ഷണം, ഒരുമിച്ചുള്ള പ്രാർത്ഥന,

# മലയാള വേദപുസ്തകത്തിന്റെ ചരിത്രം

## സാംസൺ എബ്രഹാം, കുന്നന്താനം

മലങ്കര ഓർത്തഡോക്സ് സഭയിൽ ഒന്നാം നൂററാണ്ടിൽതന്നെ എബ്രായ ഭാഷയിലുള്ള (സുറിയാനി) മത്തായിയുടെ സുവിശേഷം ഉണ്ടായിരുന്നതായും ഈ സുവിശേഷഗ്രന്ഥം ബർത്തലോമിയോയാണ് (തോമ്മാശ്ളീഹായെ ഉദ്ദേശിച്ചായിരിക്കാം) മലങ്കരസഭയ്ക്ക് പ്രദാനം ചെയ്തതെന്നും, രണ്ടാം നൂററാണ്ടിന്റെ അന്ത്യത്തിൽ മലങ്കരസഭ സന്ദർശിച്ച അലക്സാന്ത്രിയായിലെ വേദശാസ്ത്രജ്ഞനായ പന്തേന്യൂസ് (A. D. 190) ഈ ഗ്രന്ഥം താൻ കണ്ടിരുന്നതായും തന്റെ മടക്കയാത്രയിൽ ഈ ഗ്രന്ഥം തിരികെ കൊണ്ടുപോയതായും രേഖപ്പെടുത്തിയിട്ടുണ്ട്. ഇതിൽനിന്നും അപ്പോസ്തോലിക കാലത്തുതന്നെ സുവിശേഷപ്രതി മലങ്കരസഭയ്ക്കു ഉണ്ടായിരുന്നു എന്നുള്ളതിന് ഇതൊരു തെളിവാണ്.

മലങ്കരസഭ വേദപുസ്തകഭാഗം മലയാളഭാഷയിൽ (നാട്ടുഭാഷയിൽ) പ്രസിദ്ധപ്പെടുത്തിയത് 19–ാം നൂററാണ്ടിൽ മാത്രമാണ്. 6–ാം മാർതോമ്മായുടെ കൈവശം ഇരുന്നതും (വലിയ മാർ ദീവന്നാസിയോസ് 1–ാമൻ) 1000 വർഷം പഴക്കം ചെന്നതുമായ സുറിയാനി കൈയ്യെഴുത്തു ഗ്രന്ഥം (നാലു സുവിശേഷം) ആംഗ്ളിക്കൻ, പട്ടക്കാരനായിരുന്ന Rev. Dr. ക്ലോഡിയസ് ബുക്കാനന്റെ താല്പര്യപ്രകാരം ദീവന്നാസിയോസിന്റെ നേതൃത്വത്തിൽ കായംകുളം സ്വദേശിയായ പീലിപ്പോസ് കശീശായും, (ഫിലിപ്പോസ് റമ്പാൻ) ഇട്ടൂപ്പു റമ്പാനും, (പുലിക്കോട്ടിൽജോസഫ് മാർ ദീവന്നാസിയോസ് പഴയസെമിനാരി സ്ഥാപകൻ) തമിഴ് ഭാഷയിൽ പാണ്ഡിത്യമുള്ള തിമപ്പാ പിള്ളയുംകൂടി 1807ൽ ഭാഷാന്തരം നടത്തുകയും 1811–ൽ ബോംബെ കൂറിയർ പ്രസിൽ അച്ചടിച്ചു മലങ്കരയിലെ 55 പള്ളികൾക്ക് വിതരണം ചെയ്തു. ഈ അച്ചടിച്ച ബൈബിൾ പ്രതികളിൽ (നാലു സുവിശേഷം മാത്രം) ഒരെണ്ണംകോട്ടയം C. M. S. പ്രസിലും ഒരെണ്ണം സെറാമ്പൂർ കോളേജിലും, ഒരെണ്ണം ലണ്ടനിലെ ബൈബിൾ ഹൗസിലും, രണ്ടെണ്ണം കേരളത്തിലെ കൽദായ സഭയുടെ കേന്ദ്രമായ തൃശൂർ അരമനയിലും സൂക്ഷിച്ചിട്ടുണ്ട്.

പിന്നീട് ആംഗ്ലിക്കൻ (C. M. S.) പട്ടക്കാരനായിരുന്ന റവ. ബഞ്ചമിൻ ബെയ്ലി(1791-1871) മലയാളം, സുറിയാനി സംസ്കൃതം എന്നീ ഭാഷകൾ പഠിച്ചശേഷം ബൈബിൾ വിവർത്തനരംഗത്തേക്ക് കാലുകുത്തി. സുറിയാനിഭാഷാപണ്ഡിതരായ നാട്ടുവൈദികർ, യഹൂദനും എബ്രായ ഭാഷയിൽ പണ്ഡിതനുമായ മോശ ഈശാർഫനി. മലയാളഭാഷാ പണ്ഡിതനായ ചാത്തുമേനോൻ, സംസ്കൃത പണ്ഡിതനായ വൈദ്യനാഥയ്യർ എന്നിവർ ചേർന്ന് ഭാഷാന്തരം പൂർത്തിയാക്കി. 1825 മെയ് 3–ന് ബെയ്ലി കോട്ടയം C. M. S. പ്രസിൽനിന്നും മത്തായിയുടെ സുവിശേഷം പുറത്തിറക്കി. 1829–ൽഅദ്ദേഹം C.M.S–ൽനിന്നും പുതിയ നിയമത്തിന്റെ 5000 പ്രതികളും 1833-ൽ സങ്കീർത്തനം 1500 പ്രതികളും പ്രസിദ്ധീകരിച്ചു. 1835–ൽ പഴയ നിയമവും 1841/42–ൽബൈബിൾ പൂർണ്ണമായും മലയാളത്തിലേക്ക് വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചു.

ബാസൽ മിഷൻ പാതിരിയും, ആധുനിക മലയാളഭാഷയുടെ സൃഷ്ടികർത്താവും ഗ്രീക്കു ഭാഷയിൽ അസാധാരണ പാടവവും നേടിയ റവ. ഹെർമ്മാൻ ഗുണ്ടർട്ട് മംഗലാപുരത്തു സ്ഥാപിച്ച ബാസൽ മിഷൻപ്രസിൽനിന്ന് 1856 ജൂലൈ 28–ന് പുതിയ നിയമവും 1857–ൽ തലശ്ശേരിയിൽ നിന്ന് ഇയ്യോബ്, സങ്കീർത്തനങ്ങൾ, ശലോമോന്റെ ഗാനങ്ങൾ എന്നീ പഴയനിയമ ഭാഗങ്ങൾ അച്ചടിച്ചു പ്രസിദ്ധീകരിച്ചു. 1859–ൽ പഴയനിയമവും പ്രസിദ്ധീകരിച്ചു.

1871–ൽ C.M.S, L.M.S, ബാസൽ മിഷൻ എന്നീ മിഷനറി സമൂഹങ്ങളെയും ഓർത്തഡോക്സ് സുറിയാനിസഭാ പ്രതിനിധികളെയും ഉൾപ്പെടുത്തി തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ രാജ്യങ്ങളിൽ ഒരു പൊതുബൈബിൾ ഭാഷാന്തരം വേണമെന്ന ഉദ്ദേശത്തോടെ ബൈബിൾസൊസൈററി മദ്രാസ് ഓക്സിലറി ഒരു കമ്മററിയെ നിയമിച്ചു. കമ്മററി നിയമിച്ച ഡിൽഗർ, സ്ററീഫൻ–ചന്ദ്രൻ, റിച്ചാർഡ്, ആർച്ച് ഡീക്കൻകോശി, കോവൂരച്ചൻ, കിട്ടായിമേനോൻ എന്നിവരുടെ നേതൃത്വത്തിൽ ബൈബിൾ ഭാഷാന്തരം നടത്തി. അങ്ങനെ 1880–ൽ പുതിയനിയമവും 1910–ൽ സമ്പൂർണ്ണ ബൈബിളും പ്രസിദ്ധീകരിച്ചു. ഈ ഭാഷാന്തരം ആണ് ഇന്ന് കേരളത്തിലെ ക്രൈസ്തവ സഭകൾ (റോമൻ കത്തോലിക്കാ സഭാംഗങ്ങളും അനൗദ്യോഗികമായി) ഉപയോഗിക്കുന്നത്.

ഓർത്തഡോക്സ് സുറിയാനി സഭയിലെ കോനാട്ട് മാത്തൻ എപ്പിസ്ക്കോപ്പാ സുറിയാനി (പെഷീത്താ) യിൽ നിന്നും മലയാളത്തിലേയ്ക്ക് പുതിയ നിയമം ഭാഷാന്തരം നടത്തി 1951–ൽ പ്രസിദ്ധം ചെയ്തു. എന്നാൽ ഈ ഭാഷാന്തരം

---

ഒരുമിച്ചുള്ള പഠനം, പരസ്പരം കരുതൽ, പരസ്പര സ്നേഹം എന്നിവ വളർത്തിയെടുക്കുക ഒരോരുത്തരുടേയും വ്യക്തിപരമായ കഴിവുകൾ എന്തെന്ന് മനസ്സിലാക്കി അത് വികസിപ്പിക്കുവാൻ ആവശ്യമായ ക്രമീകരണങ്ങൾ ചെയ്യുന്നതും ഉചിതമായിരിക്കും.

**അടുത്ത ലക്കത്തിൽ: ചില പ്രായോഗിക നിർദ്ദേശങ്ങൾ**

പൂർത്തിയാക്കി പ്രസിദ്ധം ചെയ്തു കാണുവാൻ മാത്തൻ കോർ എപ്പിസ്കോപ്പായ്ക്കു കഴിഞ്ഞില്ല (മരണം അടഞ്ഞു) സ്വപുത്രൻ അബ്രഹാം കത്തനാരും, തൻെറ അരുമ ശിഷ്യനും സുറിയാനി ഭാഷയിൽ ഗുരുവിനേക്കാൾ ഒരു പടികൂടി കൂടുതൽ നിപുണനുമായിരുന്ന ഔഗേൻ മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായും (ഔഗേൻ ബാവാ) ചേർന്നാണ് ഇതു പൂർത്തിയാക്കി പ്രസിദ്ധം ചെയ്തത്.

സുറിയാനി (പെഷീത്താ) യിൽ നിന്നും പുതിയ നിയമത്തിൻെറ ഒരു പരിഭാഷ കത്തോലിക്കാ പുരോഹിതനായിരുന്ന മാണി കത്തനാർ 1958 ൽ മാന്നാനം പ്രസിൽനിന്നും പ്രസിദ്ധം ചെയ്തു. ഫാ. മൂത്തേടനും ബൈബിൾ ഭാഷാന്തരം നടത്തിയിട്ടുണ്ട്. കേർള കാത്തലിക് ബിഷപ്പ്സ് കൗൺസിലിൻെറ നിർദ്ദേശപ്രകാരം കൊച്ചിൻ പാസ്ററൽ ഓറിയൻറഷൻ സെൻററിൻെറ (P.O.C) ആഭിമുഖ്യത്തിൽ 1977—ൽ പുതിയ നിയമവും 1881—ൽ സമ്പൂർണ്ണ ബൈബിളും പ്രസിദ്ധീകരിച്ചു.

ബൈബിളിനെ പുതിയ ഭാഷാന്തരം ഉണ്ടാകുന്നതിനായി ബൈബിൾ സൊസൈററി ഓഫ് ഇന്ത്യ 1960 മുതൽ ശ്രമം നടത്തികൊണ്ടിരിക്കുന്നു ആ ശ്രമത്തിൻെറ ഭാഗമായി 1980 ജനുവരിയിൽ പുതിയ നിയമം പ്രസിദ്ധീകരിച്ചു.

കേരള ക്രൈസ്തവ സഭകളെയും ബൈബിൾ സൊസൈററിയെയും അതിശയിപ്പിച്ചു കൊണ്ട് ശ്രീ. ജോസഫ് പുലിക്കുന്നേൽ (പാലാ) ഓശാന പബ്ളിക്കേഷൻ വഴിയായി മലയാള ബൈബിൾ 1983 മെയ് 23—ന് പ്രസിദ്ധം ചെയ്തു. 24 ഭാഷാ പണ്ഡിതന്മാരാണ് ഭാഷാന്തരം നിർവഹിച്ചവർ. 7 വർഷംകൊണ്ട് ഓശാന ബൈബിൾ 1,41,000 കോപ്പികൾ വിററഴിഞ്ഞു. 1984—ൽ പ്രസിദ്ധീകരിച്ച ഓശാന ബൈബിളിലെ പുതിയ നിയമം 17 പതിപ്പുകളിലായി 2,05,000 കോപ്പികൾ വിററഴിക്കുവാൻ സാധിച്ചു. ഓശാന ബൈബിൾ അപ്പോക്രിഫാ പുസ്തകം ഉൾപ്പെടുത്തിയും, ഇല്ലാതെയും പ്രസിദ്ധീകരിക്കുന്നുണ്ട് അപ്പോക്രിഫാ പുസ്തകം ഇല്ലാതെയുള്ള ബൈബിൾ 1984 Jully ൽ പ്രസിദ്ധീകരിച്ചു. 5000 കോപ്പികൾ പുറത്തിറക്കി.

# വാർത്തകളും കുറിപ്പുകളും

## പ: കാതോലിക്കാബാവായ്ക്ക് സ്നേഹോഷ്മള സ്വീകരണം

ഹൃദയശസ്ത്രക്രിയയ്ക്കുശേഷം സുഖംപ്രാപിച്ച പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ ദേവലോകത്ത് തിരിച്ചെത്തി. ഏപ്രിൽ 16–ന് ബോംബെയിലെത്തിയ ബാവായ്ക്ക് ശ്രേഷ്ഠ നിയുക്ത കാതോലിക്കായും ബോംബെ ഭദ്രാസനത്തിലെ വൈദീകരും അത്മായ പ്രമുഖരും ചേർന്ന് സ്വീകരണം നൽകി. ബാവായെ സ്വീകരിക്കുവാൻ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ബോംബെയിലെത്തിയിരുന്നു. തുടർന്ന് മഹാരാഷ്ട്രാഗവർണർ ഡോ. പി. സി. അലക്സാണ്ടറുടെ ഔദ്യോഗിക വസതിയിൽ നൽകിയ സ്വീകരണത്തിലും ബാവ പങ്കെടുത്തു.

ബോംബെയിൽനിന്നും പിറേറദിവസം രാവിലെ കൊച്ചി വിമാനത്താവളത്തിലെത്തിയ ബാവായെ സ്വീകരിക്കുവാൻ കേരള ഗതാഗത വകുപ്പുമന്ത്രി ആർ. ബാലകൃഷ്ണപിള്ള അടക്കം നൂറുകണക്കിന് പ്രമുഖർ എത്തിയിരുന്നു. തുടർന്ന് എറണാകുളം സെൻറ് മേരീസിൽ പള്ളിയിൽ വിശ്രമിച്ച ബാവായെ ധനകാര്യവകുപ്പുമന്ത്രി ഉമ്മൻചാണ്ടിയും വിവിധ മതാദ്ധ്യക്ഷരും സന്ദർശിച്ചു. ഉച്ചയ്ക്കു മൂന്നുമണിയോടെ വാഹനഘോഷയാത്രയോടെ ബാവാ കോട്ടയത്തേക്കു നീങ്ങി.

വൈകിട്ട് കോട്ടയത്തെത്തിയ ബാവായ്ക്ക് കോട്ടയം ജനത സ്നേഹോഷ്മളമായ വരവേല്പ്

---

ബൈബിളിലെ അപ്പോക്രിഫാ പുസ്തകം T. L. C. 1978–ൽ പ്രസിദ്ധീകരിച്ചു.

ഇൻറർ നാഷണൽ ബൈബിൾ സൊസൈററിയുടെ കേരളവും തമിഴ് നാടും ഉൾപ്പെട്ട സൗത്ത് റീജിയൻെറ ഓഫീസ് ഉത്ഘാടനവും, ന്യൂ ഇൻറർനാഷണൽ വെർഷൻ ബൈബിളിനെ അടിസ്ഥാനമാക്കി മലയാളത്തിൽ ചെയ്തുവരുന്ന വേദപുസ്തക തർജ്ജിമയുടെ പ്രഥമ പതിപ്പ് (യോഹന്നാൻെറ സുവിശേഷം) 1992 ഒക്ടോബർ 11–ാം തീയതി പ്രകാശനം ചെയ്തു.

മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സ്വന്തമായി ബൈബിൾ, ഭാഷാന്തരം ചെയ്തു പ്രസിദ്ധീകരിക്കുവാൻ ഇതുവരെ സാധിച്ചിട്ടില്ല. സഭാനേതൃത്വം താല്പര്യം പ്രകടിപ്പിച്ചാൽ ഇതിലും വിജയം നേടുവാൻ സാധിക്കും പരിശുദ്ധാത്മാവ് അതിനെ പ്രചോദനം കൊടുക്കുമാറാകട്ടേ !

—o—

നൽകി. നഗരാതിർത്തിയായ നാഗമ്പടത്തെത്തിയ ബാവായെ നഗരപിതാവ് പി. സി. ചെറിയാൻ മടുക്കാനി ഹാരമണിയിച്ചു സ്വീകരിച്ചു. രമേശ് ചെന്നിത്തല എം. പി., ജില്ലാകലക്ടർ സാജൻ പീററർ, ജില്ലാകൗൺസിൽ പ്രസിഡണ്ട് ടി.വി. എബ്രഹാം ഗീവർഗീസ് മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്താ, തോമസ് കുതിരവട്ടം, മുനിസിപ്പൽ കൗൺസിലർമാരായ കെ. പി. ഗോപാലകൃഷ്ണൻനായർ, ബേബി അലക്സ്, ആർ.കെ. കർത്താ, മറിയാമ്മ വർഗീസ് എന്നിവരും സന്നിഹിതരായിരുന്നു.

പൗര സ്വീകരണത്തിനു ശേഷം ബാവായെ അനേകം കാറുകളുടെ അകമ്പടിയോടെ ദേവലോകം അരമനയിലേക്ക് ആനയിച്ചു. തുടർന്ന് അരമന ചാപ്പലിൽ സ്തോത്രശുശ്രൂഷ നടത്തപ്പെട്ടു. വൈദികരും അയ്മേനികളുമടക്കം നൂറുകണക്കിനാളുകൾ ബാവായെ കാണാൻ എത്തിയിരുന്നു. അരമനയിൽ തിരുവനന്തപുരം ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന സ്വീകരണസമ്മേളനത്തിൽ ഡപ്യൂട്ടി സ്പീക്കർ കെ. നാരായണക്കുറുപ്പ്, മുനിസിപ്പൽചെയർമാൻ പി.സി. ചെറിയാൻ, മടുക്കാനി, രമേശ് ചെന്നിത്തല എം. പി , മതമേലദ്ധ്യക്ഷന്മാർ തുടങ്ങിയവർ പ്രസംഗിച്ചു. ചങ്ങനാശ്ശേരി ആർച്ചുബിഷപ്പ് ഡോ. ജോസഫ് പവ്വത്തിൽ, വിവിധ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്താമാർ, വൈദികർ, കന്യാസ്ത്രീകൾ, തുടങ്ങിയവരും അരമനയിലെത്തി ബാവായെ സന്ദർശിച്ചു.

## ഡോ. പി. സി. അലക്സാണ്ടർക്ക് സ്വീകരണം

മലങ്കരസഭയുടെ പ്രിയപുത്രനും, മഹാരാഷ്ട്രാഗവർണറുമായ ഡോ. പി.സി, അലക്സാണ്ടർക്ക് ദേവലോകം അരമന ഹാളിൽ സഭാമാനേജിംഗ് കമ്മററിയംഗങ്ങളും മററുംചേർന്ന് സ്വീകരണം നൽകി. ഓരോപദവിയിലും പ്രത്യേക ദൗത്യബോധവും ധാർമ്മികശക്തിയും ഡോ.അലക്സാണ്ടർ പ്രകടമാക്കിയിട്ടുണ്ടെന്ന് അദ്ധ്യക്ഷത വഹിച്ച പ. കാതോലിക്കാബാവാ പറഞ്ഞു.

'പൗരാണിക സംസ്ക്കാരത്തിൽ വേരുറപ്പിച്ച് ദേശീയവ്യകത്തിത്വം പേറി മലങ്കര ഓർത്തഡോക്സ് സഭ ഇന്ത്യൻ ഓർത്തഡോക്സ് സഭയായി മാറണമെന്ന്' മറുപടി പ്രസംഗത്തിൽ ഡോ.പി. സി. അലക്സാണ്ടർ നിർദ്ദേശിച്ചു. ''തോമ്മാശ്ലീഹായുടെ പാരമ്പര്യമുള്ള ഓർത്തഡോക്സ് ക്രിസ്ത്യാനികളുടെ പാത്രിയർക്കേററ് തന്നെ ഉണ്ടാകണം. സഭയുടെ ഭാവി ദേശീയവ്യക്തിത്വം കൈവരിക്കുന്നതിലാണ്. മററു രാജ്യങ്ങളിലെ ഓർത്തഡോക്സ് സഭാംഗങ്ങൾ നേരിടുന്ന പ്രയത്നങ്ങളൊന്നും ഇവിടെയില്ല. രാജ്യത്തെ 85കോടി ജനങ്ങൾ അംഗീകരിച്ച സഭയാണിത്. നമ്മുടെ പൂർവ്വപിതാക്കന്മാർ രാജ്യത്തിൻെറ സാംസ്ക്കാരിക പൈതൃകത്തിനു വിലപ്പെട്ട സംഭാവന നൽകിയവരാണ്. നമ്മുടെ അംഗീകാരം നാം അഭിമാന

ത്തോടെ "ഉയർത്തിപ്പിടിക്കണം'' സഹോദരസഭയുമായി പൂർണ്ണ ഐക്യത്തിനായി കാത്തിരിക്കാതെ തന്നെ പരസ്പരം സമാധാനം പുനഃസ്ഥാപിക്കുവാൻ യത്നിക്കണമെന്നും ഡോ. അലക്സാണ്ടർ നിർദ്ദേശിച്ചു.

ജസ്റ്റീസ് ജോൺമാത്യു, ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, ജോസഫ് എം. പുതുശേരി എം. എൽ. എ, കലക്ടർ സാജൻപീറ്റർ, ജില്ലാകൗൺസിൽപ്രസിഡണ്ട് ടി. വി. ഏബ്രഹാം, മുനിസിപ്പൽ ചെയർമാൻ പി: സി. ചെറിയാൻ, മടുക്കാനി, ഭദ്രാസന മെത്രാപ്പോലീത്താമാർ തുടങ്ങിയവർ വേദിയിൽ സന്നിഹിതരായിരുന്നു.

ഡോ. അലക്സാണ്ടർ, ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻകാതോലിക്കാ ബാവായെയും സന്ദർശിച്ചു. സഭാവർക്കിംഗ് കമ്മററിയിലും അദ്ദേഹം പങ്കെടുത്തു.

## കാതോലിക്കാബാവായുടെ സ്ഥാനാരോഹണ വാർഷികം

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്ഥാനാരോഹണത്തിന്റെ രണ്ടാംവാർഷികം ആഘോഷിച്ചു....ഇതോടനുബന്ധിച്ച് മാർ ഏലിയാ കത്തീഡ്രലിൽ ചേർന്ന യോഗത്തിൽ ശ്രേഷ്ഠനിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് അദ്ധ്യക്ഷത വഹിച്ചു. മതസൗഹാർദ്ദത്തിനും മാനവ മൈത്രിക്കും വിവിധ ക്രൈസ്തവസഭകളുടെ ഐക്യത്തിനും പരിശുദ്ധ കാതോലിക്കാ ബാവാ നടത്തുന്ന സേവനം നിസ്തുലമാണെന്ന് സമ്മേളനം ഉദ്ഘാടനം ചെയ്ത കോട്ടയം രൂപതാ ബിഷപ്പ് മാർ കുര്യാക്കോസ് കുന്നശ്ശേരി പ്രസ്താവിച്ചു.

ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ്, സി.എസ്.ഐ. മദ്ധ്യകേരള മഹാഇടവക വൈദികട്രസ്റ്റി റവ. സാം മാത്യു, റബർബോർഡ് ചെയർ പേഴ്സൺ ജെ. ലളിതാംബിക, മാർത്തോമ്മാസഭ അൽമായ സെക്രട്ടറി ഏബ്രഹാം ഇട്ടിച്ചെറിയ, മുനിസിപ്പൽചെയർമാൻ പി. സി. ചെറിയാൻ മടുക്കാനി, കത്തീഡ്രൽ വികാരി ഫാ. സി. ഒ. ജോർജ്, ജോസ്കുര്യൻ എന്നിവർ പ്രസംഗിച്ചു. തന്റെ രോഗശമനത്തിനായി പ്രാർത്ഥിച്ച എല്ലാവരോടുമുള്ള കടപ്പാട് കാതോലിക്കാ ബാവാ മറുപടി പ്രസംഗത്തിൽ അനുസ്മരിച്ചു.

## ദേവാലയ കൂദാശ

ഡൽഹി ഭദ്രാസനത്തിൽപെട്ട ഗ്വാളിയോറിൽ പ. പൗലൂസ് ശ്ലീഹായുടെ നാമത്തിൽ പണികഴിപ്പിച്ച ദേവാലയത്തിന്റെ താല്ക്കാലിക കൂദാശ ഇടവക മെത്രാപ്പോലീത്തായുടെ അനുവാദ

ത്തോടെ വികാരി ഫാ. സാം പി. ജോർജ് നടത്തി. 6 ലക്ഷം രൂപ നിർമ്മാണച്ചിലവായിട്ടുള്ള ഈ രണ്ടു നില കെട്ടിടത്തിൽ പള്ളികൂടാതെ, പാഴ്സണേജ് പാരിഷ്ഹാൾ എന്നിവയും ഉൾപ്പെടുന്നു''.

## മഹാകവിക്ക് കണ്ണീരോടെ വിട

'സഭാവത്സലൻ' മഹാകവി പുത്തൻകാവ് മാത്തൻതരകൻ (90) ഏപ്രിൽ 5-ന് അന്തരിച്ചു. സ്വകാര്യ മുറിയിലെ കസേരയിലിരുന്ന് കവിത പറഞ്ഞു കൊടുക്കുന്നതിനിടയിലാണ് പെട്ടെന്ന് ഹൃദയസ്തംഭനം ഉണ്ടായത്. കുഴഞ്ഞുവീണ മഹാകവി ഉടൻതന്നെ അന്ത്യശ്വാസം വലിച്ചു. 7-ന് ബുധനാഴ്ച പുത്തൻകാവ് സെൻറ്മേരീസ് കത്തീഡ്രലിൽ പ്രത്യേകം തയ്യാറാക്കിയ കബറിടത്തിൽ മൃതദേഹം സംസ്കരിച്ചു. ജീവിതത്തിന്റെ വിവിധ തുറകളിൽപെട്ട ആയിരക്കണക്കിനാളുകൾ ശവസംസ്കാരത്തിൽ പങ്കെടുത്തു.

'വിശ്വദീപം' മഹാകാവ്യത്തിനു പുറമേ 30 കാവ്യങ്ങളുടെകൂടി കർത്താവായ മാത്തൻതരകന് സാഹിത്യത്തിന്റെ മറ്റൊരു മേഖലയും വഴങ്ങാത്തതായി ഉണ്ടായിരുന്നില്ല. മാത്തൻതരകൻ സ്പർശിക്കാത്ത സാഹിത്യ ശാഖകളില്ല. കവിത, സംഗീതം, നാടകം, പ്രബന്ധം, നിരൂപണം, നോവൽ, ചെറുകഥ എന്നീ ശാഖകളെ എല്ലാം അദ്ദേഹം പരിപുഷ്ടമാക്കി. നാല്പതോളം കൃതികൾ രചിച്ചിട്ടുണ്ട്.

വിശ്രമമറിയാത്ത ജീവിതമായിരുന്നു മാത്തൻതരകന്റേത്. അവസാന നാളുകളിലും പത്തനംതിട്ടയിലും പരിസരങ്ങളിലും എല്ലാ സാഹിത്യ സാംസ്കാരിക പരിപാടികളിലും അദ്ദേഹം സജീവമായി പങ്കെടുത്തു. ക്ഷീണിതമാകാത്ത പ്രതിഭ കവിതാരചനയിലും വ്യാപരിച്ചുപോന്നു.

ഒട്ടേറെ സാഹിത്യപുരസ്കാരങ്ങൾ നേടിയ തരകന്റെ ജന്മദിനത്തിലാണ് 'വിശ്വദീപം' അവാർഡ് സമ്മാനിക്കുന്നത്. മാത്തൻതരകന്റെ 80-ാം പിറന്നാളിനോടനുബന്ധിച്ച് ശിഷ്യന്മാരും സഹൃദയരും ചേർന്ന് തുടങ്ങിയ മാത്തൻതരകൻ ട്രസ്റ്റിന്റെ ആഭിമുഖ്യത്തിലാണ് ഈ അവാർഡ് നൽകിവരുന്നത്.

പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ സാഹിത്യസേവനങ്ങളെ പുരസ്കരിച്ച് ''സഭാവത്സലൻ'' എന്ന ബഹുമതി നൽകിയിട്ടുണ്ട്. പ്രശസ്ത സാഹിത്യകാരനും സാഹിത്യ അക്കാദമി പ്രസിഡണ്ടുമായ കെ. എം. തരകൻ, മണിപ്പാൽ കസ്തൂർബാ മെഡിക്കൽ സെൻററിലെ ഡോ. കെ. എം. ജോസഫ് എന്നിവരാണ് മക്കൾ.

മാത്തൻതരകന്റെ നിര്യാണത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് എന്നിവർ അനുശോചിച്ചു.

നീണ്ട കഞ്ചുകം ധരിച്ച് അതിനു ചേർന്ന വസ്ത്രവും ധരിച്ച് നീണ്ട ഷാൾ കഴുത്തിൽചുറ്റി ഒട്ടൊന്ന് മലർന്നുനിന്ന് പുഞ്ചിരി പൊഴിച്ച് മുമ്പിൽ നില്ക്കുന്ന ആളിനെ സഹോദരനെപ്പോലെ കരുതി എന്തൊക്കെയുണ്ട് വിശേഷങ്ങൾ എന്നു ചോദിക്കുന്ന മാത്തൻതരകൻ സാറിനെ നമ്മളിനി കാണുകയില്ല. പക്ഷേ അകലെ നില്ക്കുന്ന അദൃശ്യമായ പുഷ്പത്തിന്റെ പരിമളം നമ്മളറിയുന്നതുപോലെ അദ്ദേഹത്തിന്റെ സാരസ്വത വൈഭവത്തിന്റെയും മനുഷ്യത്വത്തിന്റെയും സൗരഭ്യം നാമറിയും.

മഹാകവിക്ക് 'മലങ്കരസഭാ' മാസികയുടെ ആദരാഞ്ജലികൾ.

## സുന്ത്രോണീസോ നടത്തി



അമേരിക്കൻ മെത്രാസനത്തിന്റെ ചുമതല ഏറ്റെടുത്ത മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ സ്ഥാനാരോഹണശുശ്രൂഷ 1993 മാർച്ച് 27-ാം തീയതി ന്യൂയോർക്കിലെ സെവില്ല സെൻറ് മേരീസ് പള്ളിയിൽവച്ച് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയുടെ കാർമ്മീകത്വത്തിൽ ആഘോഷമായി നടത്തപ്പെട്ടു. കോപ്റ്റിക്ക് ചർച്ചിലെ പാത്രിയർക്കീസിന്റെ പ്രതിനിധിയായി അഭിവന്ദ്യ ജോസഫ് തിരുമേനിയും, അർമ്മീനിയൻ സഭയിലെ അഭിവന്ദ്യ കജ്ജാജ് ബർസാമിയാന്റെ പ്രതിനിധി ബ. അർട്ടൻ അഷജിയാനും സ്ഥാനാരോഹണ ശുശ്രൂഷയിൽ സംബന്ധിക്കുകയും മംഗളം ആശംസിക്കുകയും ചെയ്തു. ഗ്രീക്ക് ഓർത്തഡോക്സ് ചർച്ചിലെ അഭിവന്ദ്യ പൻഗ്രാററിയോസ്, തീയൊഡോർ, ഏലിയാസ് എന്നിവരും റഷ്യൻ ഓർത്തഡോക്സ് ചർച്ചിലെ അഭിവന്ദ്യ ജോസഫും എപ്പിസ്ക്കോപ്പൽ ചർച്ചിലെ അഭിവന്ദ്യ എഡ്മണ്ടിന്റെ പ്രതിനിധി കാനൻ ജോൺ ബാക്കസും, ക്നാനായ ഭദ്രാസനത്തിലെ സൈമൺ കോറെപ്പി

സ്ക്കോപ്പായും സംബന്ധിക്കുകയും മംഗളാശംസ നടത്തുകയും ചെയ്തു.

ടീനെക്ക് ടൗൺഷിപ്പിലെ മെയർ വി ജോൺ എബ്രഹാം മംഗളാശംസ നടത്തുകയും മാർച്ച് 27–ാം നു ''മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ ദിന''മായി പ്രഖ്യാപിച്ചിരിക്കുന്നതായി സദസിനെ അറിയിക്കുകയും ചെയ്തു.

വിവിധ ക്രൈസ്തവ സമുദായങ്ങളിലെ അനേക പട്ടക്കാരും ജനങ്ങളും ഇതിൽ സംബന്ധിച്ചിരുന്നു.

## സ്ഥാനാരോഹണ വാർഷികം



പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ രണ്ടാം സ്ഥാനാരോഹണ വാർഷികം കോട്ടയം മാർ ഏലിയാകത്തീഡ്രലിന്റെ ആഭിമുഖ്യത്തിൽ ഏപ്രിൽ 29–ാംതീയതി ആഘോഷിച്ചു. ഉച്ചകഴിഞ്ഞ് കത്തീഡ്രലിൽ ചേർന്ന അനുമോദന സമ്മേളനത്തിൽ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു. കോട്ടയം രൂപതയുടെ ബിഷപ്പ് മാർ കുറിയാക്കോസ് കുന്നശ്ശേരി സമ്മേളനം ഉത്ഘാടനംചെയ്തു. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, സി. എസ. ഐ. ഇടവകയുടെ റവ. സാം മാത്യു, മാർത്തോമ്മാ സഭ ട്രസ്ററി എബ്രഹാം ഇട്ടി ചെറിയാ മുൻസിപ്പൽ ചെയർമാൻ ശ്രീ. പി. സി. ചെറിയാൻ എന്നിവർ പ്രസംഗിച്ചു. വികാരി ഫാ.സി.ഒ. ജോർജ് സ്വാഗതവും സെക്രട്ടറി ജോസ് കുര്യൻ കൃതജ്ഞതയും പറഞ്ഞു.

## ബാലസമാജം സാഹിത്യ ശില്പശാല

അഖില മലങ്കര ബാലസമാജത്തിന്റെ ആഭിമുഖ്യത്തിൽ മെയ് 27 മുതൽ 29 വരെ ബഥേൽ അരമനയിൽവച്ച് സാഹിത്യശില്പശാല നടത്തുന്നു.

ബഥേൽ അരമനയിൽ ചേർന്ന ബാലസമാജം കേന്ദ്ര കമ്മിററിയിൽ ഫാ. ജോസഫ് ശാമുവേൽ തറയിൽ അദ്ധ്യക്ഷത വഹിച്ചു. ജനറൽ സെക്രട്ടറി ഫാ. മാത്യു കോശി, ഭദ്രാസന സെക്രട്ടറിമാരായ ഫാ. തോമസ് മാത്യു, ഫാ. സി. പി. ചാക്കോ, കെ. സി. തമ്പി എന്നിർ പ്രസംഗിച്ചു.

സാഹിത്യ ശില്പശാലയ്ക്ക് ഡോ. കെ. എം. തരകൻ മുഖ്യനേതൃത്വം നൽകും. ശില്പശാലയോട് അനുബന്ധിച്ച് സഭയിലെ യുവസാഹിത്യകാരന്മാരുടെ പ്രത്യേക സമ്മേളനവും നടക്കും. പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ സ്വന്തമായ ഏതെങ്കിലും ഒരു സാഹിത്യ സൃഷ്ടി സഹിതം ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ ബഥേൽ അരമന, ചെങ്ങന്നൂർ എന്ന വിലാസത്തിൽ മെയ് 20–നു മുമ്പായി പേര് രജിസ്ററർ ചെയ്യേണ്ടതാണ്.

തെരഞ്ഞെടുക്കപ്പെടുന്ന 40 വിദ്യാർത്ഥികൾക്കു മാത്രമെ ശില്പശാലയിൽ പ്രവേശനം നൽകുകയുള്ളൂ.

## അപേക്ഷകൾ ക്ഷണിക്കുന്നു

വൈദികസെമിനാരിയോടനുബന്ധിച്ചു പ്രവർത്തിക്കുന്ന ആരാധനാ സംഗീത വിദ്യാലയത്തിൽ ദ്വിവൽസര കോഴ്സിന്റെ അടുത്ത ബാച്ചിലേക്കുള്ള പ്രവേശനം ആരംഭിച്ചിരിക്കുന്നു. 15–നും, 30–നും മദ്ധ്യേ പ്രായമുള്ളവരും കുറഞ്ഞത് എസ്. എസ്. എൽ. സി പാസായിട്ടുള്ളവരുമായ ഓർത്തഡോക്സ് സഭയിലെ യുവതീയുവാക്കൾക്ക് അപേക്ഷിക്കാം. ചേരുവാൻ ആഗ്രഹിക്കുന്നവർ പ്രോസ്പക്ടസിനും പ്രവേശന ഫോറത്തിനും ദി ഡയറക്ടർ, സ്കൂൾ ഓഫ് ലിററർജിക്കൽ മ്യൂസിക്, ഓർത്തഡോക്സ് സെമിനാരി പി. ബി. നമ്പർ 98, കോട്ടയം എന്ന വിലാസത്തിൽ 10 രൂപ മണിയോഡർ സഹിതം അപേക്ഷിക്കുക.

(6–ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

കളും വരുത്തിവെക്കുന്ന അസ്വസ്ഥതകളുടെയും നടുവിൽ ആശ്വാസത്തിനുവേണ്ടി. അതോടൊപ്പം സ്നേഹം, സമാധാനം, സൗഖ്യം, സൗഹാർദ്ദം ആദിയായവക്കുള്ള ദാഹവും. മറേറതൊരു വിശപ്പിനേയുംമാററി നമ്മെ തൃപ്തിപ്പെടുത്തുന്ന—ദാഹം മാററി ജീവജലം ആവോളം കുടിപ്പിക്കുന്ന യേശുവിനുവേണ്ടി നമുക്കു വിശക്കുകയും ദാഹിക്കുകയുംചെയ്യാം. അവൻെറ അടുക്കലേക്കു കടന്നുചെല്ലാം. അവൻെറ തിരുശരീര രക്തങ്ങളിൽ പങ്കുകാരാകുന്നതിനു യോഗ്യത നേടാം.

## പെന്തിക്കോസ്തിക്കുശേഷം രണ്ടാം ഞായർ: ജൂൺ 13 (മത്താ 10: 5–16)

സാമൂഹ്യജീവിതത്തിൽ പടർന്നു പിടിച്ചിരിക്കുന്ന ആത്മീകക്ഷാമത്തിനും വരൾച്ചക്കും അറുതി വരുത്തുവാൻ കർത്താവു ശിഷ്യന്മാരെ നിയോഗിച്ചയക്കുന്നു. യിസ്രയേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കലേക്കാണ് അവർ ആദ്യം പോകേണ്ടിയിരുന്നത്. പിന്നീടാണ് പുറജാതികളിലേക്കു തിരിഞ്ഞതെന്നു കാണാം.

ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ട ജനമാണ് യിസ്രയേൽ. അതിനുള്ളിലാണ് ആടുകളെ കാണാതെ പോയിരിക്കുന്നത്. ഇടയനായ യഹോവയുടെ ശബ്ദത്തിനു ചെവികൊടുക്കാതെയും, ന്യായപ്രമാണം അനുസരിക്കാതെയും തന്നിഷ്ടപ്രകാരം ജീവിക്കുന്ന അഹങ്കാരികളെയും മൽസരികളെയും കുറിച്ചാണു കാണാതെ പോയവയെന്നു സംജ്ഞ. അവരെ സ്വർഗ്ഗരാജ്യത്തിലേക്കുകൊണ്ടുവരണം. ലോകഇമ്പങ്ങളുടെ ഭക്ഷണവും പാനീയവുമല്ല ദൈവരാജ്യം. നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവുമത്രെ. അതിലേക്കു ജനത്തെ ഒരുക്കുക എന്നതാണു ശിഷ്യന്മാർക്കു ലഭിച്ച നിയോഗം.

കർത്താവു വേർതിരിച്ചു പരിശുദ്ധാത്മാവിൽ നിറച്ച ശിഷ്യസമൂഹമാണല്ലൊ സഭ. ക്രിസ്ത്യാനികളെന്നു പേരു പറയുന്നവരെ നല്ല ക്രിസ്ത്യാനികളാക്കാനും, പുറജാതികളെ വീണ്ടെടുക്കാനും സഭക്കു ഉത്തരവാദിത്വമുണ്ട്. നാമധേയക്രൈസ്തവരിൽ നല്ലൊരു ശതമാനവും കാണാതെപോയ ആടുകളാകുന്നു. മദ്യപാനം, കൊലപാതകം, മോഷണം, വിഗ്രഹാരാധന എന്നിവ നിമിത്തം സ്വർഗ്ഗരാജ്യത്തിൽ നിന്നകന്നവർ. അവർ, രോഗികളും, മരിച്ചവരും, കുഷ്ഠം പിടിച്ചവരും, ഭൂതഗ്രസ്ഥരും ആയിരിക്കുന്നു. അവരെ സൗഖ്യമാക്കണം, ഉയിർപ്പിക്കണം,ശുദ്ധമാക്കണം, ദു:സ്വഭാവങ്ങളിൽനിന്നു മോചിപ്പിക്കണം. അങ്ങനെയായാൽ സമൂഹത്തിൽ സമാധാനം പുന:സ്ഥാപിക്കപ്പെടും. സഭാവക്താക്കളും ആത്മീകപ്രസ്ഥാനങ്ങളും സഭക്കുള്ളിലെ സുവിശേഷീകരണത്തിന് പരമോന്നതസ്ഥാനം നല്കുന്നില്ലായെങ്കിൽ ജനത്തെ ന്യായവിധിയിലേക്കു തള്ളിയിടുകയായിരിക്കും ചെയ്യുക.

ഓർത്തഡോക്സുകാരായ അനേകർക്കു പൊതുവേ ഒരു ധാരണയുണ്ട്. സഭയിലെ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ട ചിലർ മാത്രം ആത്മീകർ; അല്ലാത്തവരൊക്കെ അനാത്മീകർ. അതുകൊണ്ട് അനാത്മീകർക്ക് എന്തുമാകാം; ആത്മീകരുടെ കുററങ്ങളും കുറവുകളും കണ്ടുപിടിച്ച് സദാ അവരെ പരിഹസിക്കുകയും കുററപ്പെടുത്തുകയും ചെയ്യാം. ഒരു വസ്തുത മനസ്സിലാക്കണം. പീഡനങ്ങളും യാതനകളും സഹിച്ചാണ് പൂർവ്വപിതാക്കന്മാർ സ്തുതി ചൊല്ലാക്കപ്പെട്ട വിശ്വാസത്തെ തലമുറകളിലേക്കു പകർന്നത്. ഈ സഭയിൽ അനാത്മികനെന്നു പറയുന്ന ഒരുത്തൻ പോലുമുണ്ടാകരുത്. സകലരും ഏതെങ്കിലും ആദ്ധ്യാത്മീക സംഘടനകളിൽ സജീവ പങ്കാളിത്തം വഹിച്ച്, കർത്താവിൻെറ ഇഷ്ടം നിറവേററുന്നവരും പ്രേഷിതവൃത്തിയിൽ പങ്കാളികളാവുകയും വേണം.

## പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായർ. ജൂൺ 20 (യോഹ. 6: 35–46)

പിതാവിൻെറ ഇഷ്ടം ചെയ്യുകയായിരുന്നു ക്രിസ്തുവിൻെറ ലക്ഷ്യം. വിശ്വാസികളെ ക്രിസ്തുവിങ്കലേക്കു ആകർഷിക്കുന്നതും പിതാവു തന്നെ. പിതാവു തനിക്കു നല്കിയതിൽ ഒന്നു പോലും നഷ്ടപ്പെടാതെ സകലരും ഒടുക്കത്തെ നാളിൽ ഉയിർത്തെഴുന്നേല്ക്കണമെന്നു കർത്താവു ആഗ്രഹിക്കുന്നു.

സഭാമക്കളിൽ പലരും സത്യവിശ്വാസത്തിൽ നിന്നു അന്യപ്പെട്ടുപോകുന്ന ഒരു പ്രവണത ഇക്കാലത്തു കാണാറുണ്ട്. വിശ്വാസപഠനത്തിൻെറ കുറവുകൊണ്ടോ, ആത്മീക പ്രവർത്തനങ്ങളുടെ അഭാവംകൊണ്ടോ ആയിരിക്കാം ഇപ്രകാരം സംഭവിക്കുന്നത്. പ്രാർത്ഥനായോഗങ്ങളും, ആഭ്യന്തരമിഷൻ, മററാദ്ധ്യാത്മിക പ്രസ്ഥാനങ്ങളും എന്നിവ ശക്തമായി പ്രവർത്തിക്കുന്ന ഭദ്രാസനങ്ങളിലും ഇടവകകളിലും ഒരാൾപോലും ചാടിപ്പോകുന്നില്ലെന്നു മാത്രമല്ല, മുമ്പു ചാടിയിരുന്ന പലരും തിരിച്ചു വന്നുകൊണ്ടിരിക്കുന്നതും കാണുവാൻ സാധിക്കുന്നു. എന്നാൽ ഇവർക്കു പ്രോൽസാഹനം കൊടുക്കാത്ത ഇടങ്ങളിൽ ഡസൻ കണക്കിനു കുടുംബങ്ങളാണ് വിരുദ്ധോപദേശങ്ങളുടെ കെണിയിൽ വീഴുന്നത്; ബന്ധപ്പെട്ട അധികാരികൾക്കു അതിൽ വൈമനസ്യം തോന്നുന്നതുമില്ല. കർത്താവേ, നീ എനിക്കു തന്നിട്ടുള്ളതിൽ ഒരെണ്ണം പോലും നശിച്ചുപോകാതെ അവരെ വിശുദ്ധിയിലും സത്യവിശ്വാസത്തിലും ആത്മീകനവോത്ഥാനത്തിലും കാത്തുസൂക്ഷിച്ചു എന്നു പറയുവാൻ കഴിയുമോ?

കുടുംബജീവിതത്തിലും ദേശജീവിതത്തിലും ഓരോരുത്തർക്കു ഇവ്വണ്ണമുള്ള കർത്തവ്യങ്ങളുണ്ട്. മക്കളെക്കുറിച്ചു മാതാപിതാക്കൾക്കും, പ്രജകളെക്കുറിച്ചു ഭരണാധികാരികൾക്കും, കീഴ്ജീവനക്കാ

## മൂന്നാം ഓർമ്മപെരുനാൾ

16—5—1993



കൊച്ചി ഭദ്രാസനാധിപനായിരുന്ന കാലംചെയ്ത യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ മൂന്നാം ഓർമ്മപെരുനാൾ കൊരട്ടി അരമന ചാപ്പലിൽ മെയ് 15, 16 തീയതികളിൽ കൊണ്ടാടി. പ. കാതോലിക്കാ ബാവാ തിരുമേനിയും മാർ മിലിത്തിയോസ്, മാർ അന്തോണിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ തിരുമേനിമാരും അനേകം പട്ടക്കാരും സന്ധ്യാപ്രാർത്ഥനയിലും പ്രദക്ഷിണത്തിലും 16-ാം തീയതി വി. കുർബ്ബാനയിലും കബറുങ്കലെ ധൂപപ്രാർത്ഥനയിലും മററു ചടങ്ങുകളിലും സംബന്ധിച്ചു.



## 80-ാം ഓർമ്മപ്പെരുനാൾ ആഘോഷിച്ചു

മലങ്കരയിലെ ഒന്നാമത്തെ കാതോലിക്കാ ആയിരുന്ന മുറിമററത്തിൽ പ. ബസേലിയോസ് പൗലൂസ് പ്രഥമൻ ബാവായുടെ 80-ാം ഓർമ്മപ്പെരുനാൾ അദ്ദേഹം കബറടങ്ങിയിരിക്കുന്ന പാമ്പാക്കുട ചെറിയ പള്ളിയിൽ ആഘോഷപൂർവം മേയ് 2, 3 തീയതികളിൽ കൊണ്ടാടി. 2-ാം തീയതി സന്ധ്യാനമസ്കാരമദ്ധ്യേ സഖറിയാ മാർ അന്തോനിയോസ് മെത്രാപ്പോലീത്താ പ്രസംഗിച്ചു. തുടർന്ന് കബറുങ്കൽ ധൂപപ്രാർത്ഥനയും പ്രദക്ഷിണവും ഉണ്ടായിരുന്നു. 3-ാം തീയതി പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ സാന്നിദ്ധ്യത്തിലും മാർ അന്തോനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിലും വി. മൂന്നുമ്മേൽ കുർബാന നടന്നു. വി. കുർബാനയ്ക്കു ശേഷം പ. ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്ന അനുസ്മരണാസമ്മേളനത്തിൽ മാർ അന്തോനിയോസ് തിരുമേനിയും മന്ത്രി ററി. എം. ജേക്കബ്, ജോസഫ് പുതുശ്ശേരി എം. എൽ. എ., കെ. സി. സഖറിയാ കോർ എപ്പിസ്ക്കോപ്പാ, സഭാസെക്രട്ടറി എം. ററി. പോൾ, ഫാ. എബ്രഹാം പാലപ്പിള്ളി, ശ്രീ. കെ. വി. പൗലൂസ് തുടങ്ങിയവർ പ്രസംഗിച്ചു. തുടർന്നു പ്രദക്ഷിണവും ധൂപപ്രാർത്ഥനയും നേർച്ചവിളമ്പും ഉണ്ടായിരുന്നു.

## യുവജനസമ്മേളനം

കിളിയന്തറ ഓർത്തഡോക്സ് യുവജനപ്രസ്ഥാനം സുൽത്താൻബത്തേരി ഭദ്രാസനത്തിലെ കിളിയന്തറ ഗ്രൂപ്പ് ഏകദിനസമ്മേളനം അമേരി



രെക്കുറിച്ചു മേലധികാരികൾക്കുമെല്ലാം ചുമതലബോധം അത്യാവശ്യം. ദൈവം ഓരോ കാര്യങ്ങൾ നമ്മെ ഭരമേല്പിക്കുന്നത് അവയെ നശിപ്പിക്കാനല്ല, പ്രത്യുത അവയെക്കൊണ്ടു പ്രയോജനപ്പെടുത്താനാണ്. ★

കൺപാറ സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽവച്ച് നടത്തി. വികാരി ഫാ. വർഗീസ് മണ്ടോത്ത് സ്വാഗതം ആശംസിച്ചു. പ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡൻറ് ഫാ. തോമസ് പി. യോഹന്നാൻ അധ്യക്ഷം വഹിക്കുകയും ഫാ. കെ. എ. എബ്രഹാം സമ്മേളനം ഉദ്ഘാടനം ചെയ്യുകയും ചെയ്തു. തുടർന്നു വിവിധ യൂണിററുകളുടെ പ്രവർത്തന റിപ്പോർട്ട് അവതരിപ്പിച്ച് ചർച്ചചെയ്തു. ചർച്ചകൾക്ക് ഭദ്രാസന യുവജന പ്രസ്ഥാനം സെക്രട്ടറി വി. എം. പൗലോസ് മറുപടി നൽകി. തുടർന്നു 'ക്രിസ്തീയപ്രവർത്തകർ പൗലോസ് ശ്ലീഹായുടെ വീക്ഷണത്തിൽ' എന്ന വിഷയത്തെക്കുറിച്ച് ബ്രദർ ജേക്കബ് കുട്ടി ക്ലാസെടുത്തു. കിളിയന്ത്ര ഡി. ഓർഗനൈസറായി പിള്ള കൊച്ചുവീട്ടിലിനേയും അസി. സെക്രട്ടറിയായി പി. ജെ. സണ്ണിയേയും യോഗം ഐകകണ്ഠ്യേന തെരഞ്ഞെടുത്തു. ഇരിട്ടി ആസ്ഥാനമായി ഒരു യൂത്ത് സെൻറർ നിർമ്മിക്കുന്നതിന് ഫാ. വർഗീസ് മണ്ടോത്ത് ചെയർമാനായി ഒരു കമ്മററിയേയും രൂപീകരിക്കുകയുണ്ടായി.

## സഭാ പുരോഗതിക്കായി പ്രവർത്തിക്കുക

ശ്രേഷ്ഠമായ മൂല്യങ്ങളും ഉന്നതമായ ലക്ഷ്യങ്ങളും മുൻനിർത്തി ഭാരത പുരോഗതിക്കായി പ്രവർത്തിക്കാൻ പരിശുദ്ധ കാതോലിക്കാബാവാ വിദ്യാർത്ഥികളെ ആഹ്വാനം ചെയ്തു. രാജ്യത്തിൻെറ ഐക്യവും സാമൂഹിക ഭദ്രതയും സാംസ്കാരിക പൈതൃകവും നഷ്ടമാകാതിരിക്കാൻ ശ്രദ്ധിക്കണമെന്ന് അദ്ദേഹം ഉൽബോധിപ്പിച്ചു.

സോഫിയാസെൻററിൽ മാർഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം പത്താംസ്ററാൻേറർഡ് വിദ്യാർത്ഥികൾക്കായി സംഘടിപ്പിച്ച വിദ്യാഭ്യാസ മാർഗ്ഗനിർദേശ ക്യാമ്പിൽ സമാപന പ്രസംഗം ചെയ്യുകയായിരുന്നു അദ്ദേഹം.

തെയോഫോറോസ് റമ്പാൻ, പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ, ഡോ. പ്രസാദ്, പോൾ മണലിൽ, ജോയൻ കുമരകം, ചെറിയാൻ വറുഗീസ്, ബ്ളസൻ വറുഗീസ്, സിറിൾ ജോസഫ് വറുഗീസ്, ദിദി ജോർജ്, മെറീനാ കോശി, തുടങ്ങിയവരും പ്രസംഗിച്ചു. പ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാദർ. ജോൺ തോമസ് സ്വാഗതവും കേന്ദ്ര ഓഫീസ് സെക്രട്ടറി കെ. സി. സഖറിയാ കൃതജ്ഞതയും പറഞ്ഞു.

## ബൈബിൾ ക്ലാസ്

എല്ലാ വർഷവും മധ്യവേനൻ അവധിക്കാലത്ത് മാവേലിക്കര സെൻറ് പോൾസ് മിഷൻ പരിശീലന കേന്ദ്രത്തിൽവച്ച് നടത്താറുള്ള വെക്കേഷൻ ബൈബിൾ ക്ളാസിൻെറ 39–ാമത് സെഷൻ 1993 മെയ് 16 മുതൽ 30 വരെ തീയതികളിൽ നടത്തുന്നതാണ്. സഭയിലെ പ്രഗത്ഭരായ പണ്ഡി

തന്മാർ നേതൃത്വം നൽകുന്ന ക്ലാസുകളിൽ വി. വേദപുസ്തകം, വിശ്വാസാചാരങ്ങൾ, സഭയും പ്രേഷിതത്വവും, സഭാ ചരിത്രം, പ്രസംഗകല, ആരാധനാ സംഗീതം തുടങ്ങിയ വിഷയങ്ങളിൽ പരിശീലനം നൽകും. അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താപൂർണ്ണ സമയം സംബന്ധിച്ച് ക്ലാസുകൾക്ക് നേതൃത്വം നൽകും. ''ആധുനിക പ്രശ്നങ്ങളും പരിഹാരമായ ക്രിസ്തീയ സ്നേഹ സന്ദേശവും'' എന്നതാണ് ഈ വർഷത്തെ ചിന്താവിഷയം. മിനിമം വിദ്യാഭ്യാസയോഗ്യത എസ്. എസ്. എൽ. സി. ക്യാമ്പ് ഫീസ് 200രൂപാ. വികാരിയുടെ ശുപാർശക്കത്തുമായി വരുന്നവർക്ക് 150 രൂപാ താല്പര്യമുള്ളവർ 1993 മെയ് 15ന് മുമ്പ് പ്രിൻസിപ്പാൾ സെൻറ് പോൾസ് എം. ററി. സി. മാവേലിക്കര 3 എന്ന വിലാസത്തിൽ 5 രൂപാ അയച്ച് പേർ രജിസ്ററർ ചെയ്യേണ്ടതാണ്.

## ഒന്നാം റാങ്കുനേടി



ദിവ്യബോധനം ഡിപ്ലോമാ കോഴ്സിൽ 76.25 % മാർക്കോടെ ഒന്നാം റാങ്കും, ഏഴ് വിഷയങ്ങൾക്ക് ഒന്നാംസ്ഥാനവും ചാണ്ടപ്പിള്ള പി.സാം തോട്ടപ്പുഴ കരസ്ഥമാക്കി. സഭാകവി സി. പി. ചാണ്ടിസാറിൻെറ മേൽനോട്ടത്തിൽ സുറിയാനി മലയാളം വൃത്തശാസ്ത്രങ്ങളിൽ അഭ്യസനംനേടിയ ചാണ്ടപ്പിള്ള, യുവജന പ്രസ്ഥാനം മലങ്കരാടിസ്ഥാനത്തിൽ നടത്തിയിട്ടുള്ള കവിത, ചെറുകഥ മത്സരങ്ങളിൽ പലതവണ പുരസ്ക്കാരങ്ങൾ നേടിയിട്ടുണ്ട്. 'കാവ്യസങ്കീർത്തനങ്ങൾ' എന്ന പേരിൽ ഒരു കവിതാ സമാഹാരം രചിച്ചിട്ടുണ്ട്. 'മലങ്കരസഭാ' മാസികയുടെ ആയുഷ്ക്കാല വരിക്കാരനായ ചാണ്ടപ്പിള്ളയ്ക്ക് മാസികയുടെ അഭിനന്ദനങ്ങൾ.

## കാര്യവിചാരകത്വ സമതി

കോട്ടയം: ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി കാര്യവിചാരകത്വ സമിതിയുടെ 1992—93 പ്രവർത്തനങ്ങളുടെ സമാപനസമ്മേളനം 23—3—'93 ചൊവ്വാഴ്ചനാലുമണിക്ക് സെമിനാരി ഓഡിറേറാറിയത്തിൽ സെമിനാരി വൈസ് പ്രിൻസിപ്പലും, കാവ്യവിചാരകത്വ സമിതി ഡയറക്ടറും ആയ ബഹു. ററി. ജെ. ജോഷ്വാഅച്ചൻെറ അദ്ധ്യക്ഷതയിൽ നടന്നു.

തദവസരത്തിൽ സമിതി നിർദ്ധനരായ പെൺകുട്ടികൾക്ക് വിതരണം ചെയ്ത 20 തയ്യൽ മിഷ്യനുകളുടെ വിതരണ ഉദ്ഘാടനം കോട്ടയം ജില്ലാ കൗൺസിൽ പ്രസിഡൻറ് അഡ്വ. ററി.വി. ഏബ്രഹാം നിർവ്വഹിച്ചു. കൂടാതെ 25000 രൂപാ ചിലവിൽ സമിതിയുടെ നേതൃത്വത്തിൽ നിർമ്മിച്ചു നല്കിയ ഭവനത്തിൻെറ താക്കോൽദാനം മുൻസിപ്പൽചെയർമാൻ പി. സി. ചെറിയാൻ മടുക്കാനി നിർവ്വഹിച്ചു.

ഈ വർഷം സമിതിയുടെ നേതൃത്വത്തിൽ, നിർദ്ധനരായ 50 വിദ്യാർത്ഥികൾക്കാവശ്യമായ നോട്ടുബുക്കുകൾ,അർഹരായവർക്ക് ധനസഹായം രോഗികൾക്കു ചികിത്സാ ധനസഹായം, വെള്ളപ്പൊക്ക ദുരിതാശ്വാസനിധി, ഓണക്കോടി വിതരണം തുടങ്ങി 1 ലക്ഷത്തിൽപരം രൂപായുടെ സഹായ നിർമ്മാണ പ്രവർത്തനങ്ങൾ നടത്തുവാൻ സാധിച്ചു.ഡീക്കൻ തോമസ് സഖറിയ മററപ്പള്ളിൽ സ്വാഗതവും ഡീക്കൻ ബിന്നി എം. കുരുവിള കൃതജ്ഞതയും പറഞ്ഞു.

## ഉദ്ഘാടനം

കോട്ടയം ഭദ്രാസനം മർത്തമറിയം വനിതാസമാജത്തിൻെറ ആഭിമുഖ്യത്തിൽ പൊത്തംപുറത്ത് സെൻറ് മേരീസ് ഹോമിൽ ആരംഭിച്ചിരിക്കുന്ന ബുക്ക്ബയൻറിംഗ് യൂണിററിൻെറ ഉൽഘാടനം 8—3—'93—ൽ പി. സി. യോഹന്നാൻ റമ്പാൻ ഉൽഘാടനം ചെയ്തു. ഫാ. ഏബ്രഹാം അഞ്ചേരി, ഫാ. എം. സി. ജോർജ്, ലിസി ചാക്കോ തുടങ്ങിയവർ ആശംസാപ്രസംഗങ്ങൾ ചെയ്തു. സഹകരണസംഘം സെക്രട്ടറി മറിയാമ്മ ചാക്കോ സ്വാഗതവും മർത്തമറിയം സമാജംസെക്രട്ടറി ശോശാമ്മ ചെറിയാൻ കൃതജ്ഞതയും ആശംസിച്ചു.

## "ഏകദിന സമ്മേളനം"

ബോംബെഭദ്രാസനത്തിലെ **Rajkot Division**-ലെ 5 പള്ളികളിലെ **(Jamnagar, Veeraval, Rajkot, Porbander, Gandhidham)** മർത്തമറിയം സമാജാംഗങ്ങളുടെ ഏകദിന സമ്മേളനം **Gandhidham, St. Stephen's** പള്ളിയിൽവച്ച് നടത്തി.

സമ്മേളനത്തിലെ ചിന്താവിഷയം '' നാം എഴുന്നേററു പണിയുക്'' എന്ന വേദവാക്യം ആയിരുന്നു.

സമ്മേളനത്തിന് ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി നേതൃത്വം നൽകി.

വൈസ് പ്രസിഡൻറ് റവ. ഫാ. കുറിയാക്കോസ് തണ്ണിക്കോടു, ഭദ്രാസനസെക്രട്ടറി മെ: അമ്മിണി വർഗീസ്, ഡെയിസി ഫിലിപ്പോസ് എന്നിവർ പ്രസംഗിച്ചു.

സൺഡേസ്ക്കൂ്ം, യൂത്തുലീഗ് എന്നിവരുടെ കലാപരിപാടികളും, Mrs. Jayakoshy of Ahmedbad and Mrs. Susan Kuriakose (Bombay) ഇവരുടെ പാട്ടുകളും ഉണ്ടായിരുന്നു.

## പ്രൊബേററ് വ്യവസ്ഥ റദ്ദാക്കാൻ സഹായിക്കുക

ഒരു ക്രിസ്ത്യാനിക്ക് വിൽപ്പത്രപ്രകാരമുള്ള വസ്തുവകകൾ ലഭിക്കണമെങ്കിൽ ജില്ലാക്കോടതിയിൽ വമ്പിച്ച ഫീസ് കെട്ടിവച്ച് വർഷങ്ങൾ കാത്തിരുന്ന് പ്രൊബേററ് എടുക്കണമെന്നാണ് വ്യവസ്ഥ. അമ്പതിനായിരത്തിൽപരം കേസുകൾ ഇങ്ങനെ കെട്ടിക്കിടക്കുന്നു, ചിലത് തള്ളുന്നു.

ഈ നിയമം മററൊരു മതവിഭാഗത്തിനും ബാധകമല്ല. 87 കോടി ഭാരതീയരിൽ 3 കോടി വരുന്ന ക്രിസ്ത്യാനികൾ അവിശ്വസ്തരാണെന്ന് പരോക്ഷമായി ഈ നിയമം പറയുന്നു. ഇത് ഇന്ത്യൻ ഭരണഘടനയുടെ 13, 14, 15, 19–1 (A), 25 (1), 300–A തുടങ്ങിയ വകുപ്പുകളുടെ ലംഘനമാണ്. പക്ഷേ ഇന്നേവരെയും ആരും ഇതിനെ ചോദ്യം ചെയ്തിട്ടില്ല.

ഇന്ത്യൻ പിന്തുടർച്ചാവകാശ നിയമത്തിലെ പ്രൊബേററ് ആവശ്യപ്പെടുന്ന വിവേചനാപരമായ 213–ാം വകുപ്പ് റദ്ദ് ചെയ്യിക്കാനുള്ള നടപടികൾക്കായി രൂപംകൊണ്ട ക്രിസ്തുവിൽ പ്രൊബേററ് റിപ്പീൽകമ്മററി സജീവ പ്രവർത്തനങ്ങളാരംഭിച്ചുകഴിഞ്ഞു. നിവേദനങ്ങളും റിട്ടുകളും സമർപ്പിച്ചു. വമ്പിച്ച സാമ്പത്തിക ബാദ്ധ്യതയുള്ള പ്രവർത്തനങ്ങൾക്ക് കൂട്ടായും, വ്യക്തിപരമായും നിർലോഭമായ സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുകയാണ്. സാമ്പത്തിക സഹായങ്ങൾ ക്രിസ്ത്യൻ വിൽപ്രൊബേററ് റിപ്പീൽകമ്മററി, VIII/448, കെ. കെ. റോഡ്, കോട്ടയം 686 002 എന്ന വിലാസത്തിൽ അയച്ചു സഹകരിക്കുക.

## ക്രിസ്തീയവിശ്വാസം സ്വീകരിച്ചു

ഈഴവസമുദായത്തിൽപെട്ട കല്ലിശ്ശേരി പവ്വത്തിൽപടിക്കൽ സോമനും ഭാര്യയും രണ്ടു മക്കളും ക്രിസ്തീയ വിശ്വാസം സ്വീകരിച്ച് ഓർത്തഡോക്സ് സഭാംഗങ്ങളായി. ഇവരുടെ മാമോദീസാ ഉമയാററുകരപള്ളിയിൽവച്ച് വികാരി ഫാ. ജോസ് പെരുമാൾ നടത്തി. ഇവരെ വിശ്വാസം സ്വീകരിക്കുന്നതിന് പ്രേരണ നൽകിയത് ഉമയാററുകര പള്ളി സ്ത്രീ സമാജാംഗങ്ങളാണ്.

## കല്ല്യാൺപള്ളി കൂദാശ

25 ലക്ഷം രൂപാ ചെലവാക്കി പണികഴിപ്പിച്ച കല്യാൺ സെ. തോമസ് പള്ളിയുടെ കൂദാശ ഏപ്രിൽ 17, 18 തീയതികളിൽ ഡോ. ഫീലിപ്പോസ് മാർ തെയോഫീലോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിലും, സ്തേഫാനോസ് മാർ തേവോദോസിയോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നീ തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലുംനടന്നു. കൂദാശയെ തുടർന്നു വി. കുർബാനയും പൊതുസമ്മേളനവും ഉണ്ടായിരുന്നു. സമ്മേളനത്തിൽ മൂന്നു തിരുമേനിമാരെ കൂടാതെ മാർതോമ്മാ സഭയിലെ ഗീവർഗീസ് മാർ അത്താനാസ്യോസ് തിരുമേനിയും പ്രസംഗിച്ചു. കല്യാണിൽ ഒരു എക്യൂമിനിക്കൽ സെൻറർ ആരംഭിക്കണമെന്ന് നാലു തിരുമേനിമാരും അഭിപ്രായപ്പെട്ടു. വികാരി ഫാ. മാത്യു എബ്രഹാം കണ്ടത്തിൽ പുത്തൻപുര സ്വാഗതവും, സെക്രട്ടറി പ്രൊഫ. ജോർജ് ഉമ്മൻ നന്ദിയും രേഖപ്പെടുത്തി. പരിപാടികളിൽ സംബന്ധിച്ച 3000–ത്തിൽപരം ആളുകൾക്ക് പള്ളിവകയായി ഉച്ചഭക്ഷണം നൽകപ്പെട്ടു.

## ചിത്രമെഴുത്ത് കെ. എം. വർഗീസ്

(ജീവചരിത്രം)

കേരളം കണ്ടിട്ടുള്ളതിലേക്കും ഏററവും പ്രഗത്ഭനായ ചിത്രമെഴുത്തുകാരൻ. അഗാധമായ ചരിത്രപാണ്ഡിത്യംകൊണ്ടും അനിതര സാധാരണമായ ചിത്രീകരണ പാടവംകൊണ്ടും സ്വപ്രയത്നത്താൽ നേടിയ പ്രൗഢഗംഭീരമായ ഭാഷാശൈലി കൊണ്ടും അനുഗൃഹീതനായ സാഹിത്യകാരൻ, ഗദ്യകവിതാ ശാഖയുടെ ഉപജ്ഞാതാവ്, നിരൂപണ കലാകുശലൻ, പ്രഭാഷണതിലകൻ, വള്ളത്തോളിന്റെ വിശ്വപ്രസിദ്ധമായ മഗ്ദലനമറിയത്തിനു അവതാരിക എഴുതിയ സമുന്നതൻ, ക്രൈസ്തവരുടെ അഭിമാന സംരക്ഷകൻ, പൗരസമത്വവാദത്തിലെ മുന്നണിപോരാളി. സംസ്ക്കാരസമ്പന്നനായ മലങ്കര സഭാസ്നേഹി, പത്രാധിപർ, നോവലിസ്ററ്, ചെറുകഥാകൃത്ത് തുടങ്ങിയ നിലകളിൽ ഇരുപതാം നൂററാണ്ടിന്റെ മദ്ധ്യദശകങ്ങളിൽ നമ്മുടെ സംസ്ഥാനത്തിന്റെ സാംസ്ക്കാരിക–പൊതുജീവിത രംഗങ്ങളിൽ നിറഞ്ഞുനിന്ന ഭാവനാസമ്പന്നനായ വ്യക്തിയാണല്ലോ ''ചിത്രമെഴുത്ത്'' എന്ന ചുരുക്കപ്പേരിൽ അറിയപ്പെട്ടിരുന്ന ചിത്രമെഴുത്ത് കെ. എം. വറുഗീസ്.

കൃതഘ്നരായ ക്രൈസ്തവ സമുദായവും സാഹിത്യലോകവും ഏതാണ്ട് വിസ്മരിച്ചിരിക്കുന്നചിത്രമെഴുത്തിന്റെ ചിത്രകലാ—സാഹിത്യ—രാഷ്ട്രീയ—സമുദായ സേവനങ്ങളെ മുൻനിർത്തി ആധികാരികമായി രചിച്ചിട്ടുള്ള ഈ ജീവചരിത്രം അദ്ദേഹത്തിന്റെ 31–ാം ചരമവാർഷിക ദിനമായ 1993 ജൂലൈ 21–നോടനുബന്ധിച്ച് ജന്മദേശമായ മാവേലിക്കരയിൽ പ്രകാശനം ചെയ്യുന്നു.

നല്ല വെള്ളക്കടലാസിൽ ഡെമ്മി 1/8 200 പേജ്. വില 45 രൂപാ. പ്രീ പബ്ളിക്കേഷൻ 1993 ജൂൺ 15 വരെ 30 രൂപാ. (പെക്കാണെങ്കിൽ 37 രൂപാ) പത്തു കോപ്പിക്ക് 275 രൂപാ.

ഗ്രന്ഥകർത്താ: കെ. വി. മാമ്മൻ (റിട്ട: അസി. എഡിററർ, മലയാളമനോരമ.

അവതാരിക: പി. സി. കോരുത്.

കോട്ടയ്ക്കൽ പബ്ളിഷേഴ്സ്, മാങ്ങാനം, കോട്ടയം 18 കേരളം.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| പാഠം 39 |
| --- |
| യോഹന്നാൻ 7, 10 |
| വിജയിയുടെ പേരും മേൽവിലാസവും |
| പേര്: മറിയാമ്മ അലക്സ് |
| വിലാസം: തൂമ്പുങ്കൽ, കവിയൂർ P. O. തിരുവല്ലാ |
| ഭദ്രാസനം: നിരണം |
| രജി: നമ്പർ. 4015 |

## പാഠം 39 (യോഹന്നാൻ 7–10)

### ഉത്തരം

1. കൂടാരപ്പെരുന്നാരം 7: 2, 10
2. യേശു 7: 15
3. അയച്ചവൻെറ മഹത്വം അന്വേഷിക്കണം 7:18
4. യേശു 7:37–39
5. ഒലിവുമല 8:1
6. പാപം ഇല്ലാത്തവൻ 8:7
7. വ്യഭിചാരിണിയെ കുററം ചുമത്തി യേശുവിൻെറ അടുക്കൽ കൊണ്ടുവന്നവരെ 8:9
8. ഞാനും ശിക്ഷ വിധിക്കുന്നില്ല. ഇനി പാപം ചെയ്യരുത് 8:11
9. ലോകത്തിൻെറ വെളിച്ചമാകുന്ന യേശുവിനെ അനുഗമിക്കണം 8:12
10. ദൈവാലയത്തിലെ ഭണ്ഡാരസ്ഥലത്തുവച്ച് 8:20
11. പിശാച് 8:44
12. ദൈവവചനം പ്രമാണിക്കണം 8:51
13. അബ്രഹാം 8:56
14. യേശു എന്ന മനുഷ്യൻ 9:11, പ്രവാചകൻ 9: 17, ദൈവഭക്തൻ 9:31, ദൈവത്തിൻെറ അടുക്കൽനിന്നു വന്നവൻ 9:33, ദൈവപുത്രൻ 9: 35, 38
15: യേശുവിനെ ക്രിസ്തു എന്ന് ഏററുപറയുന്നവനേ 9:22
16. 1) വാതിലിലൂടെ കടക്കുന്നു 10: 2 2) വാതിൽകാവൽക്കാരൻ ബഹുമാനിക്കുന്നു 10:3, 3) ആടുകം ശബ്ദം തിരിച്ചറിയുന്നു 10: 3,4, 4) ആടുകളെ പേരുചൊല്ലി വിളിക്കുന്നു 10: 3, 5) ആടുകളെ നയിക്കുന്നു 10: 3: 5, 6) ജീവനെ കൊടുക്കുന്നു 10: 15.
17: യേശു 10: 10
18. കുരുടൻെറ കണ്ണു തുറപ്പാൻ 10:21
19. പ്രതിഷ്ഠോത്സവം 10: 23
20. ശലോമോൻെറ മണ്ഡപം 10: 23

| പാഠം 45 |
| --- |
| പ്രവേശനഫാറം |
| (അപ്പ. പ്രവർത്തികം 1–3) |
| പേര്: |
| വിലാസം: |
| ഭദ്രാസനം: |
| രജി. നമ്പർ: |
| ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശനഫാറം ഉത്തരത്തോടൊപ്പം അയയ്ക്കേണ്ട. |

## അപ്പോ. പ്രവർത്തികൾ (1–3)

### പാഠം 45

1. പരിശുദ്ധാത്മാവിനാൽ കല്പന കൊടുത്തവൻ.
2. ഉയിർപ്പിനുശേഷം യേശുവിൻെറ പഠിപ്പിക്കൽ എന്തിനെപ്പററി.
3. വാഗ്ദത്തത്തിനായി എവിടെ കാത്തിരിക്കണം.
4. യറുശലേമിൽനിന്നും ഒലിവുമലയിലേക്കുള്ള ദൂരം.
5. പുസ്തകത്തിൽ ആദ്യം പേരു പറയപ്പെട്ട വനിത.
6. യൂദായ്ക്കു പകരം തിരഞ്ഞെടുക്കപ്പെട്ടവൻ.
7. യൂദാ മേടിച്ച നിലത്തിൻെറ പേര്.

8. ഗലീലക്കാർ ഏതു ഭാഷയിൽ സംസാരിച്ചു (പെന്തിക്കോസ്തിയിൽ).
9. പ്രവാചകനായ രാജാവ്.
10. മരണം കാണാതെ മരിച്ചവൻ.
11. സ്നാനം എന്തിനായിട്ടാണ്.
12. ആദിമസഭയുടെ ജീവിതരീതി എന്തെല്ലാം (4 എണ്ണം)
13. ഉല്ലാസത്തോടും ഹൃദയപരമാർത്ഥതയോടും ഭക്ഷണം കഴിച്ചവർ.
14. ഭിക്ഷ യാചിച്ചവൻ ഇരുന്ന ഗോപുരവാതിൽ.
15. ശിഷ്യന്മാരുടെ മുതൽ (സമ്പാദ്യം) എന്തായിരുന്നു.
16. നടന്നും തുള്ളിയും ദൈവത്തെ പുകഴ്ത്തിയവൻ.
17. ശലോമോന്റെ മണ്ഡപത്തിലെ പ്രസംഗകൻ.
18. യേശുവിനെപ്പററി സംസാരിച്ച പ്രവാചകന്മാരിൽ ഒരുവൻ.
19. ആരുടെ സന്തതിയിൽ ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടും.
20. അനുഗ്രഹം ആർക്കാണ്.

പാഠം 39–ന്റെ ഉത്തരവും വിജയിയുടെ പേരും വിലാസവും ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു.

പുതിയ പാഠത്തിലേക്കു പ്രവേശിക്കുന്ന ചരിത്രമാണെങ്കിലും ശ്രദ്ധിച്ചു പഠിക്കുക. ആദിമസഭയും ആധുനിക സഭയും തമ്മിലുള്ള അന്തരം പ്രകടമാണല്ലോ. ആധുനികതയിലേക്കുള്ള പരക്കം പാച്ചിലിൽ ആദിമസഭയുടെ മൂല്യം ഉൾക്കൊള്ളുവാൻ ശ്രമിക്കാം.

ഏക മനസ്സും ഏക വിശ്വാസവും ഹൃദയപരമാർത്ഥതയും ഉള്ള സഭയായി രൂപാന്തരപ്പെടാം.

പ്രാർത്ഥനാവലയം ശക്തിപ്പെടുത്താം. പ്രാർത്ഥനയിലൂടെ നേടിയ അനുഗ്രഹം സമൂഹത്തിനു പ്രയോജനപ്പെടുത്താം. ഓർത്തു പ്രാർത്ഥിക്കാൻ കടപ്പെട്ടിരിക്കുന്ന സകലരേയും ഓർക്കാം.

പാഠം 45 ഉത്തരം അടുത്തമാസം 30–നു മുമ്പായി Bible Padanam Lesson 44 C/o. Fr. M. C. Cherian OCSC. Tvm–1. 685001 എന്ന വിലാസത്തിൽ അയയ്ക്കുക.

## ശരിയായ ഉത്തരം അയച്ചുതന്നവർ
## പാഠം 39

1. മറിയാമ്മ അലക്സ്, കവിയൂർ
2. ബിജു ജോൺ, മഞ്ഞപ്പള്ളി
3. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
4. തോമസ് കെ. എസ്., മഞ്ഞക്കാട്
5. മെറീനാ വറുഗീസ്, മൂവാററുപുഴ
6. ഓമന ചാക്കോ, മറിയത്തുരുത്ത്
7. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
8. കെ. എം. തോമസ്, മദ്രാസ്
9. ലില്ലി മാത്യു, കനകപ്പലം
10. കോശി മത്തായി, നന്ദിനി
11. തങ്കമ്മ ജോൺ, മററം
12. പി. സി. ചെറിയാൻ, കോയിപ്രം
13. ഏലിയാമ്മ മാത്യു, ഏടപ്പള്ളി
14. ജയകോശി, അഹമ്മദബാദ്
15. ഈപ്പൻ ജേക്കബ്, വളഞ്ഞവട്ടം
16. പൊന്നമ്മ തോമസ്, അഹമ്മദബാദ്
17. ബിനു പി. കെ. വരവൂർ
18. എൽസി തോമസ്, ഇൻഡോർ
19. എലിസബേത്ത് സൈമൺ, തലശ്ശേരി
20. സീനാ മാത്യു, കലോറ
21. പി. കെ. കോശി, കവിയൂർ
22. ഒ. വി. തോമസ്, ഏടക്കാട്ടുവയൽ
23. മറിയാമ്മ ജോഷ്വാ, മുണ്ടകോട്ടയ്ക്കൽ
24. സി. തോമസ്, വാറങ്കൽ
25. അക്കാമ്മ മാത്യു, കാരിച്ചൽ
26. ജോർജ് മാത്യു, കല്ലിശ്ശേരി
27. സൂസൻ സഖറിയ, തുമ്പമൺ
28. Mrs. ജോർജ് മുതലാളി, കൊച്ചി
29. ഷിബു വറുഗീസ്, മൈലപ്ര
30. കെ. എം. ചെറിയാൻ, സാഗർ
31. തോമസ് വറുഗീസ്, അഹമ്മദബാദ്
32. ബിൻസി ജോർജ്, കുടശ്ശനാട്
33. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
34. ശാന്തി സാറാ മാത്യു, മാംഗളൂർ
35. മാത്യു ജേക്കബ്, ബസ്താർ
36. എം. സി. ജോർജ്, അന്ധേരി
37. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
38. ലീലാമ്മ ജേക്കബ്, പുന്നവേലി
39. ഡോണി ജോഷ്വാ, കൂടൽ
40. ഏലിയാമ്മ ഏബ്രഹാം, കളമശ്ശേരി
41. സാറാമ്മ തോമസ്, മല്ലാട്
42. സാറാമ്മ ചെറിയാൻ, മല്ലാട്

43. ദീപ്തിമോൻ, താബോർഗിരി
44. സന്തോഷ് എ. എസ്., താബോർഗിരി
45. സുജ ജോർജ്, നാരങ്ങാനം
46. മേരി ചാക്കോ, കൊററനാട്
47. ജോൺ ആശിഷ്, ആറുന്മുള
48 ഷേമ മാത്യു, പുതുപ്പള്ളി
49. മോളി മാത്യു, നാരങ്ങാനം
50. മേരിക്കുട്ടി, കരിപ്പുഴ
51. എലിസബേത്ത് തമ്പി, കൊച്ചി
52. ലാലി വൽസൻ, താഹ
53. സണ്ണി ജോർജ്, മലക്കര
54. മേരിക്കുട്ടി ബേബി, കടൽനാട്
55. ഡയ്സി മാത്യു, മഞ്ഞാര
56. പി. ജെ. ജോം, റൂർക്കല
57. ജിബോ, കുളത്തുങ്കൽ N. Delhi
58. സിനു വറുഗീസ്, കൂടൽ
59. മിനി മാത്യു, പെണ്ണുക്കര
60. മറിയാമ്മ വറുഗീസ്, ആനിക്കാട്
61. വി. എം. പൗലോസ്, കാക്കവയൽ
62. മറിയാമ്മ തോമസ്, ഇലവുംതിട്ട
63. റോബർട്ട് ജോൺ, ആയൂർ
64. തങ്കമ്മ ജോർജ്, ഗോറിഗോൺ
65. ഏലിയാമ്മ വറുഗീസ്, വാഴൂർ
66. അച്ചാമ്മ പീററർ, വാഴൂർ
67. പി. വി. അച്ചാമ്മ, മണ്ണന്ത്രാ
68. വറുഗീസ് ഏബ്രഹാം, ആനിക്കാട്
69. വി. ഐ. വിൽസൻ, കുരമ്പാല
70. സി. ആർ. പ്രതീപ്, ആർത്താററ്
71. സൂസൻ ജോർജ്, ചെങ്ങമനാട്
72. ചിന്നമ്മ ജോൺ, ഉളനാട്
73. ററി. എ. ഏബ്രഹാം, തലവടി
74. ജോളി വറുഗീസ്, അഹമ്മദബാദ്
75. തങ്കമ്മ സഖറിയ, ആറാട്ടുപുഴ
76. ആനി ജോർജ്, കുന്നംകുളം
77. ജിജി കോശി, കിരത്തൂറം



## വൈവാഹികം

പത്തനംതിട്ട സ്വദേശിയും കാനഡായിൽ ഇമിഗ്രേഷനും ജോലിയുമുള്ള ആഗസ്ററിൽ നാട്ടിൽ വരുന്നതുമായ ഓർത്തഡോക്സ് യുവതിക്ക് (25 വയസ്) അനുയോജ്യരായ യുവാക്കളുടെ രക്ഷകർത്താക്കളിൽനിന്നും വിവാഹാലോചനകൾ ക്ഷണിക്കുന്നു. Engineers / Post - Graduates / B-Pharm എന്നിവർക്ക് മുൻഗണന.

Contact:
Post Box No. 161
C/o Malankara Sabha
Kottayam–686038

## പരുമലയിൽ ഉപവാസവും ധ്യാനവും

മലങ്കര ഓർത്തഡോക്സ് സഭയുടെ ആഭിമുഖ്യത്തിൽ ഈ വർഷത്തെ പെന്തിക്കോസ്തി പെരുന്നാളിനോടനുബന്ധിച്ചു മുൻ വർഷത്തിലെപ്പോലെ മെയ് മാസം 26–ാം തീയതി മുതൽ 29–ാം തീയതിവരെ പരുമല സെമിനാരി ധ്യാനമന്ദിരത്തിൽ വെച്ച് ഉപവാസവും ധ്യാനവും നടത്തപ്പെടുന്നതാണ്. പ. കാതോലിക്കാബാവാ തിരുമേനിയും സഭയിലെ മററ് തിരുമേനിമാരും നേതൃത്വം നൽകും.

## വൈവാഹികം

വിവാഹപങ്കാളികളെ തെരഞ്ഞെടുക്കുന്നതിന് വിശദവിവരങ്ങൾ സഹിതം ബന്ധപ്പെടുക.

Shalom Enterprises
Kizhakkeparambil
Near Devalokam Aramana
Kottayam-686 038

Telephone: 570646

## വിദ്യാഭ്യാസ സ്കോളർഷിപ്പ്

ന്യൂയോർക്ക് സെൻറ് ഗ്രീഗോറിയോസ് പള്ളിയിലെ വനിതാസമാജക്കാർ വർഷംതോറും നൽകാറുള്ള സ്ക്കോളർഷിപ്പ് ഈ വർഷവും നൽകുവാൻ തീരുമാനിച്ചിരിക്കുന്നു.

അതിലേക്ക് നമ്മുടെ സഭയിലെ സമർത്ഥരും സാമ്പത്തിക ഞെരുക്കം അനുഭവിക്കുന്നവരുമായ കുട്ടികളിൽനിന്ന് കോളജു വിദ്യാഭ്യാസ സഹായത്തിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷയിൽ കഴിഞ്ഞ പരീക്ഷയുടെ Attested Mark List, വരുമാന സർട്ടിഫിക്കററ്, വികാരിയുടെ ശുപാർശകത്ത് എന്നിവ കാണിച്ചിരിക്കണം. അപേക്ഷകൾ വികാരിയുടെ പേർക്കോ, മർത്തമറിയം സമാജം സെക്രട്ടറിക്കോ താഴെ കൊടുക്കുന്ന വിലാസത്തിൽ അയച്ചുതരണം. മറേറതെങ്കിലം സ്ഥലത്ത് ഈ ആവശ്യത്തിന് അപേക്ഷിച്ചിട്ടുള്ളവർ ഇവിടെ അപേക്ഷിക്കരുത്. St. Gregorios Orthodox Church 987 Elmont Road, Valley Stream, New York 11580, U. S. A.



ദേവലോകം അരമനയിൽഎത്തിയ മഹാരാഷ്ട്ര ഗവർണർ ഡോ. പി. സി.അലക്സാണ്ടർ പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയെ ഹാരാർപ്പണം ചെയ്യുന്നു.



വൈദീക സെമിനാരി കാര്യവിചാരകത്വ സമിതി വിതരണം ചെയ്ത 20 തയ്യൽ മിഷ്യനുകളുടെ വിതരണ ഉദ്ഘാടനം കോട്ടയം ജില്ലാ കൗൺസിൽ പ്രസിഡൻറ്, അഡ്വ. റ്റി. വി. ഏബ്രഹാം നിർവഹിക്കുന്നു. ഡീക്കൺ. തോമസ് സഖറിയ, ഫാ. റ്റി. ജെ. ജോഷ്വാ, ഡീക്കൺ. ബിന്നി എം. കുരുവിള, മുൻസിപ്പൽ ചെയർമാൻ പി. സി. ചെറിയാൻ മടുക്കാനി, ഫാ. കെ. ജെ. ഗബ്രിയേൽ എന്നിവർ സമീപം.

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

പാവന സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

മൂന്നാം ഓർമ്മപ്പെരുന്നാൾ

16 - 5 - 1993



*Inserted by:*

***THAMPY, SUSY, SIPY, SUNIL & SUSEEL***

***Vazhakala***

***CANADA***

Printed and published by Rev. Fr. T.G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
Chief Editor : Rev. Dr. Jacob Kurian